# THE CHURCH WEEKLY

വാല്യം 13 | 1959 ജൂലൈ 5 | ലക്കം 26


**THOUGHT FOR THE WEEK**

Unless you are deliberately kind to every creature, you will often be cruel to many.

—RUSKIN.

## വിഷയവിവരം



## ചർച്ച്‌വീക്കിലി വരിസംഖ്യ


| | രൂ | ന പൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ 8 | | |


## ബാംഗ്ളൂരിലെ ക്രൈസ്തവ മാന്യന്മാരുടെ ആഹ്വാനം

കേരളത്തിലെ എല്ലാ വിഭാഗങ്ങളിലും, സമുദായങ്ങളിലുംപെട്ട ജനങ്ങൾ ഒരു ബഹുജനപ്രക്ഷോഭണത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. അക്രമരഹിതമായ ഒരു ജീവന്മരണസമരത്തിലാണ് അവർ പ്രവേശിച്ചിരിക്കുന്നത്. കമ്മ്യൂണിസ്റ്റുകാരും അല്ലാത്തവരുമെന്നുള്ള രണ്ടു ജനവിഭാഗങ്ങളേ കേരളത്തിൽ ഇപ്പോൾ ഉള്ളുവെന്നു ഇൻഡ്യൻ പ്രധാനമന്ത്രി പ്രസ്താവിക്കത്തക്കവണ്ണം അത്ര വ്യക്തമായിട്ടുള്ള ഒരു വിഭജനം കേരളീയരെ സംബന്ധിച്ചിടത്തോളം നടന്നിരിക്കുന്ന സന്ദർഭത്തിൽ കേരളത്തിലെ ക്രൈസ്തവർ ഈ രണ്ടു വിഭാഗത്തിൽ എവിടെയാണ് നിൽക്കേണ്ടതെന്നും അവരവരുടെ ബോദ്ധ്യമനുസരിച്ച് തീരുമാനങ്ങൾ എടുത്തിട്ടുണ്ട്. ചിലർ തനി കമ്മ്യൂണിസ്റ്റുകാരായി ആ ഭാഗത്ത് ചേർന്നിട്ടുണ്ട്. സഹയാത്രികന്മാരായും ചിലർ ആ ഭാഗത്തു ചേർന്നിട്ടുണ്ട്. ഈ വിഭാഗം, ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം കേവലം അവഗണനീയമായ ഒരു ന്യൂനപക്ഷമാണ്. ഈശ്വരനെയും, ഈശ്വരബോധത്തെയും,മർമ്മപ്രധാനമായി കണക്കിലെടുക്കാൻ കഴിയാത്ത എന്തു സാമൂഹ്യ പരിഷ്ക്കാരമോ, രാഷ്ട്രീയപുരോഗതിയോ ഒരു ക്രിസ്ത്യാനിക്ക് സ്വീകാര്യമായിത്തീരുന്നതല്ല. ആ തത്വം അനുസരിച്ച് കേരളത്തിലെ ബഹുഭൂരിപക്ഷം ക്രിസ്ത്യാനികളെ കമ്മ്യൂണിസ്റ്റിതരഗ്രൂപ്പിലാണ് ദർശിക്കുവാൻ കഴിയുന്നത്, ക്രൈസ്തവപുരോഹിതന്മാരും മേലദ്ധ്യക്ഷന്മാരും രാഷ്ട്രീയകാര്യങ്ങളിൽനേരിട്ട് പങ്കെടുക്കുക പതിവില്ല. അടുത്തകാലത്ത് ഗ്രീക്കുസഭയിലെ ആർച്ചു ബിഷപ്പ് മക്കാറിയോസ് കുപ്രോസ് ദ്വീപിന്റെ സ്വാതന്ത്ര്യസമരത്തിൽ നേതൃത്വം നൽകിയത് ഒരപൂർവ്വ വ്യത്യസ്തതയാണ്. കേരളത്തിൽ നടക്കുന്ന വിമോചനസമരം കമ്മ്യൂണിസത്തിൽനിന്നു കേരളത്തെ രക്ഷിക്കാനായതുകൊണ്ട് ക്രൈസ്തവ പുരോഹിതന്മാരുടെയെല്ലാം സഹതാപം സ്വാഭാവികമായി വിമോചനസമരം നടത്തുന്നവരുടെ കൂടെയായിരിക്കും. എന്നാൽ ക്രൈസ്തവപുരോഹിതന്മാരാരും ഈ സമരത്തിൽ നേരിട്ടിറങ്ങിയിട്ടില്ല. വിമോചനസമരം രൂപം പ്രാപിച്ചുവന്നതിൽ ഒരു ഘടകമായിരുന്ന പുതിയ വിദ്യാഭ്യാസനിയമത്തിൽ മാത്രമേ ബിഷപ്പന്മാരും, മററു പുരോഹിതന്മാരും തുറന്നു അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളു. രാജ്യത്തെ കുഞ്ഞുങ്ങളെ നിരീശ്വരകമ്യൂണിസം പഠിപ്പിക്കാനുള്ള സംരംഭമാണ് വിദ്യാഭ്യാസനിയമത്തിന്റെ പേരിൽ ഇപ്പോൾ കൊണ്ടുവന്നിട്ടുള്ള പരിഷ്ക്കാരം. ഈ യാഥാർത്ഥ്യം മനസ്സിലാക്കിയ ബിഷപ്പന്മാർക്കു നിർന്നിമേഷരായി നിൽക്കാൻ സാദ്ധ്യമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. തങ്ങൾ ജീവനെക്കാൾ വിലമതിക്കുന്ന ഈശ്വരവിശ്വാസം തകർത്തുകളയാനുള്ള സംഘടിതശ്രമത്തെ എതിർക്കേണ്ടതാണെന്നുള്ള ദൃഢബോദ്ധ്യത്തിൽ പുതിയ വിദ്യാഭ്യാസനിയമവുമായിനിസ്സഹകരിക്കാൻഅവർ തീരുമാനിച്ചു. സഭകളും സഭാംഗങ്ങളും നടത്തുന്ന പ്രൈവററുസ്കൂളുകൾ മദ്ധ്യവേനൽ അവധി കഴിഞ്ഞു തുറക്കേണ്ടെന്നു കേരളത്തിലെ എല്ലാ ബിഷപ്പന്മാരും സഭാഭേദമെന്യേ തീരുമാനിച്ചു. പിക്കററിംഗോ, നിയമനിഷേധമൊ, ഡയറക്ട് ആക്ഷനൊ ഒന്നും ആ നടപടിയിൽ ഇല്ല. ധാർമ്മികബോധത്തിൽ മാത്രം പ്രേരിതമായ ഈ നടപ

ടിയിൽ ധർമ്മഭ്രംശവും ജനാധിപത്യസിദ്ധാന്തങ്ങളോടുള്ള അവഗണനയും ദർശിച്ചുകൊണ്ടു് ബാംഗ്ളൂരിൽ താമസിക്കുന്ന പന്ത്രണ്ടു ക്രൈസ്തവമാന്യന്മാർ ചേർന്നു് ഒരു പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നതു് പി. ററി. ഐ. വഴി വിളംബരം ചെയ്തതു തിരുവനന്തപുരത്തു നിന്നാണെന്നും പ്രസ്താവമുണ്ടു്. കേരളത്തിലെ കമ്യൂണിസ്റ്റുപത്രങ്ങൾ മാത്രമാണു് ഈ പ്രസ്താവനയ്ക്കു വലിയ തലക്കെട്ടുകൊടുത്തു പ്രസിദ്ധപ്പെടുത്തിയതു. മററു പത്രങ്ങൾ അനവസരത്തിലുള്ളതും ദുരുപദിഷ്ടവുമായ ഈ പ്രസ്താവന പ്രസിദ്ധപ്പെടുത്തിയിട്ടു തന്നെയില്ല. അതുകൊണ്ടു് ആ പ്രസ്താവന പ്രസിദ്ധപ്പെടുത്തിയ ഇംഗ്ലീഷുപത്രങ്ങളും കേരളത്തിലെ മൂന്നോ നാലോ കമ്യൂണിസ്റ്റുപത്രങ്ങളും വായിക്കുന്ന കേരളീയർ മാത്രമെ അതു കണ്ടിരിക്കാനിടയുള്ളു. അതുകൊണ്ടു കമ്യൂണിസ്റ്റുകാരുടെ ഔദ്യോഗികനാവായ 'ജനയുഗം' പ്രസിദ്ധപ്പെടുത്തിയ തലക്കെട്ടും പരിഭാഷയും അതേപടി ഞങ്ങളുടെ വായനക്കാരുടെ അറിവിനായി അന്യത്ര പ്രസിദ്ധപ്പെടുത്തുന്നു. ക്രൈസ്തവാദർശങ്ങളെപ്പററിയുളള ഉൽക്കണ്ഠ മാത്രമാണു് ഈ സന്ദർഭത്തിൽ ഇങ്ങനെയൊരു പ്രസ്താവന ചെയ്യുവാൻ കാരണമായിത്തീർന്നതെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ഒന്നുകിൽ തികഞ്ഞ അജ്ഞത അല്ലെങ്കിൽ മനഃപൂർവമായ "കുസൃതിത്തരം" (mischief) എന്നേ ഈ പ്രസ്താവനയെപ്പററി പറയാൻ തോന്നുന്നുള്ളു. ഈ പ്രസ്താവനയുടെ പശ്ചാത്തലത്തെപ്പററി കേൾക്കുന്ന കിംവദന്തികൾ രണ്ടാമത്തെ നിഗമനത്തിനു് കൂടുതൽ സാധുത നൽകുന്നു. പ്രസ്താവനയിൽ ഒപ്പുവയ്ക്കാത്ത ഒരു വിദ്വാൻ ഇതു സംബന്ധിച്ചുള്ള ചെലവിലേക്കെന്നു പറഞ്ഞു് പതിനായിരം രൂപവരെ തട്ടിച്ചെന്നു് പ്രസ്താവമുണ്ടു്. അയാളുടെ കെണിയിൽ മററു മാന്യന്മാർ അജ്ഞതയിൽ ചെന്നു് പെട്ടതാണെന്നും ചില കേന്ദ്രങ്ങളിൽ വിചാരിക്കപ്പെടുന്നു. ഏതായാലും ഈ പ്രസ്താവന വൈ. എം. സി. എ. എസ്. സി. എം, തിയോളജിക്കൽ കോളജ് മുതലായ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ടവർ പുറപ്പെടുവിക്കാൻ ഇടയായതു് ശോചനീയമായിരിക്കുന്നു. വൈ. എം. സി. എ. എസ്. സി. എം. മുതലായ സംഘടനകളിലെ ക്രിസ്ത്യാനിത്വത്തെപ്പററി പറയുന്ന ചില ആരോപണങ്ങൾക്കു ബലം നൽകുന്ന ഒരു പ്രസ്താവനയാണിതു്. ഉപരിവിപ്ളവമായ ചിന്താഗതിയും, അവിയൽ സമ്പ്രദായത്തിലുള്ള സഹകരണസംരംഭങ്ങളും, കമ്യൂണിസ്റ്റുതത്തെപ്പോലും ഉൾക്കൊള്ളുകയും ആദരിക്കുകയും, അഭിനന്ദിക്കുകയും ചെയ്യുന്ന രൂപത്തിലാകാതിരിക്കാൻ ഇവയുമായി ബന്ധപ്പെട്ടവർ കരുതിയിരിക്കേണ്ടതാണെന്നു പറയാതിരിക്കുവാൻ തരമില്ല. മനുഷ്യൻ അഗാധമായി വിലമതിക്കുന്ന പലതും നഷ്ടപ്പെട്ടുമെന്നുള്ള ഒരു ബോദ്ധ്യത്തിലും, സാഹചര്യത്തിലും മാത്രം കാണപ്പെടുന്ന ത്യാഗവും, ആത്മാർപ്പണവുമാണു് കേരളത്തിൽ നടക്കുന്നതു്. വിദൂരമായ ബാംഗ്ളൂരിലെ സുഖസാഹചര്യങ്ങളിലിരുന്നു അഭിവീക്ഷിക്കപ്പെടേണ്ട ഒരു നാടകമൊന്നുമല്ല കേരളത്തിൽ അഭിനയിക്കപ്പെടുന്നതു്. സിനിമാചിത്രങ്ങളെപ്പററി "കമൻറു" പറയുന്നതുപോലെ അങ്ങുമിങ്ങുമിരുന്നു അഭിപ്രായം പറയുമ്പോൾ കേരളത്തിനും, ഇൻഡ്യയ്ക്കും, ഏഷ്യയ്ക്കും സംഭവിക്കാൻ പോകുന്നതെന്താണെന്നുകൂടെ ഗൗരവപൂർവം ചിന്തിക്കേണ്ടിയിരിക്കുന്നു. ഗുണമൊന്നും ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും ദോഷമെങ്കിലും ചെയ്യാതിരിക്കാനുള്ള സേവനബുദ്ധി പുറത്തുള്ള കേരളീയക്രിസ്ത്യാനികളെയെങ്കിലും ഭരിക്കേണ്ടതാണെന്നുമാത്രം ഞങ്ങൾ വിനീതമായി അഭ്യർത്ഥിക്കുന്നു.

——

# മാതാപിതാക്കന്മാർക്കു പത്തു കല്പനകൾ

പോൾ എം. പീററ്മാൻ

1. നീ നിൻെറ കുട്ടിയെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ ശക്തിയോടും പൂർണ്ണ മനസ്സോടും വിവേകത്തോടും സ്നേഹിക്കണം.
2. നിനക്കു് അവകാശപ്പെട്ട എന്തോ പദാർത്ഥമായിട്ടല്ല, നേരെ മറിച്ചു് ഒരു വ്യക്തിയായിത്തന്നെ നീ നിൻെറ കുട്ടിയെ കരുതണം.
3. കുട്ടിയുടെ ആദരവും സ്നേഹവും അതിനോടാവശ്യപ്പെടേണ്ട എന്തോ സംഗതിയായിട്ടല്ല ആർജ്ജിക്കാൻ അർഹമായ എന്തോ ആയി നീ പരിഗണിക്കണം.
4. കുട്ടിയുടെ അപക്വതയും മടയത്തരവും നിന്നെ ശുണ്ഠി പിടിപ്പിച്ചു ക്ഷമ കെടുത്തുന്ന ഓരോപ്രാവശ്യവും, സ്വന്തം ബാല്യത്തിലെ ചില കുസൃതിത്തരങ്ങളും തെററുകളും നീ ഓർമ്മയിൽവരുത്തണം.
5. നിന്നെ ഒരു വീരപുരുഷനായി ഭാവന ചെയ്യുക നിൻെറ കുട്ടിയുടെ പദവിയാണെന്നു് ഓർമ്മിക്കുക.
6. നിൻെറ ജീവിതമാതൃക നിൻെറ സാന്മാർഗ്ഗികപ്രസംഗത്തേക്കാളും കുററം കണ്ടുപിടിക്കലിനേക്കാളും കൂടുതൽ വാചാലമാണെന്നും ഓർമ്മിക്കുക.
7. ജീവിതത്തിൻെറ പൊതുനിരത്തിലെ ഒരു ചൂണ്ടുപലകയായിത്തീരുന്നതിനായിരിക്കണം, ചക്രത്തിനു് കറങ്ങിക്കയറിപ്പോരാൻവയ്യാത്ത ഒരു പട്ടുകുഴിയായിത്തീരുന്നതിനല്ലായിരിക്കണം നിൻെറ ശ്രമം.
8. സ്വന്തം കാലിൽ എഴുനേററു നിന്നു് സ്വന്തം സമരങ്ങൾ നടത്തുന്നതിനു് നിൻെറ കുട്ടിയെ നീ പഠിപ്പിക്കണം.
9. സൗന്ദര്യം കാണുന്നതിനും ദയ പരിശീലിക്കുന്നതിനും സത്യത്തെ സ്നേഹിക്കുന്നതിനും സൗഹൃദബന്ധത്തിൽ ജീവിക്കുന്നതിനും നിൻെറ കുട്ടിയെ നീ സഹായിക്കുക.
10. നീ പാർക്കുന്ന സ്ഥലം ഒരു യഥാർത്ഥ ഭവനമാക്കി രൂപാന്തരപ്പെടുത്തുക—നിനക്കും നിൻെറ മക്കൾക്കും നിൻെറ സുഹൃത്തുക്കൾക്കും നിൻെറ മക്കളുടെ സുഹൃത്തുക്കൾക്കും നീ അതു് ആനന്ദത്തിൻെറ ഒരു വിശ്രമസങ്കേതമാക്കിത്തീർക്കുക.

—ക്രിസ്ത്യൻ ഹോം ബുള്ളററിൻ

# അടയ്ക്കപ്പെട്ട ദൈവാലയങ്ങൾ

## സ്ളീബാദാസസമൂഹത്തിനു സ്വാഗതമാശംസിക്കുന്നു

### സമൂഹത്തിന്റെ 35—ാം വാർഷികറിപ്പോർട്ട്

"ദൈവമായ കർത്താവേ, മഹാപാപിയായ ഞാൻ നിന്റെ വഴിയിൽനിന്നു തെററിപ്പോയിരിക്കുന്നു. എന്റെ പാപങ്ങൾ ഞാൻ ഏററുപറഞ്ഞു് അവയെ വിട്ടു നിന്റെ കൃപയിൽ ജീവിപ്പാൻ എന്നോടു കരുണചെയ്യേണമേ."

"എഴുന്നേററു പ്രകാശിക്കുക; നിന്റെ പ്രകാശം വന്നിരിക്കുന്നു; യഹോവായുടെ തേജസ്സും നിന്റെ മേൽ ഉദിച്ചിരിക്കുന്നു."—ഏശായ

ഇന്ത്യയിലുള്ള കാതോലികവും അപ്പസ്തോലികവുമായ ഓർത്തൊഡുക്സ് സുറിയാനിസഭ വകയായി 1100—ാമാണ്ടു സ്ലീബാപ്പെരുന്നാളിൽ ആണു "അബ്ദേദസ്ളീബൊ" എന്ന ഈ മിഷനറിസമൂഹം സ്ഥാപിതമായതു്. ഇതിനെ 35വർഷം കാത്തുരക്ഷിച്ച സർവശക്തനായ കരുണയുള്ള ദൈവത്തെ ആദരമായി സ്തോത്രംചെയ്യുന്നു. കഴിഞ്ഞകൊല്ലത്തെ വാർഷികോത്സവം സ്ലീബാപ്പെരുന്നാളിൽ മൂവാററുപുഴപ്പള്ളിയിൽവച്ചു പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലാണു കൊണ്ടാടിയതു്. അഞ്ചുമെത്രാന്മാർ സന്നിഹിതരായിരുന്നു. പ്രത്യേക പ്രാർത്ഥനയും വേദപുസ്തകവായനയും "ഭൂവിലശേഷം" എന്ന പാട്ടും റിപ്പോർട്ടുവായനയും കഴിഞ്ഞു് ഫാദർ എം. വി. ജോർജ്, വി. വി. വറുഗീസ്ക്ലേറി, മനോരമപത്രാധിപർ കെ. എം. ചെറിയാൻ, സി. ഐ. നൈനാൻ എന്നിവർ ഭംഗിയായി പ്രസംഗിച്ചു. വാദ്യഘോഷത്തോടുകൂടി പട്ടണത്തിൽ ഘോഷയാത്രയും ഉണ്ടായിരുന്നു. സമൂഹാംഗങ്ങൾക്കു മാത്രമുള്ള മൂന്നുദിവസത്തെ ധ്യാനവും ക്ലാസ്സുകളും കഴിഞ്ഞു് സുവിശേഷകന്മാർ അവരവരുടെ പ്രദേശങ്ങളിലേക്കു പോയി തീക്ഷ്ണതയോടെ പുറജാതിഭവനങ്ങളും പുതുക്രിസ്ത്യൻ ഭവനങ്ങളും സന്ദർശിക്കുക, യോഗങ്ങൾ നടത്തുക, മുതലായ സുവിശേഷജോലിയിൽ ഏർപ്പെട്ടിരുന്നു. വലിയനോമ്പിന്റെ ആരംഭത്തിൽ പതിവുള്ള ആറുദിവസത്തെ ധ്യാനവും, ഇംഗ്ലീഷ്, സുറിയാനി, വേദജ്ഞാനം എന്നീ വിഷയങ്ങളിലുള്ള പരീക്ഷയും കർമ്മേൽവച്ചു നടത്തപ്പെട്ടു.

പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രോഗ്രാം അനുസരിച്ചു് ഞങ്ങളുടെ "സന്തോഷവും കിരീടവു"മായ പ്രിയപ്പെട്ട പുതുക്രിസ്ത്യാനി സംഘങ്ങളെ കണ്ടു് പതിവുപോലെ ഉപദേശംകൊടുത്തു ഉണർത്തുകയും, വിധവകൾക്കും കുരുടർക്കും അനാഥർക്കും ഓരോ കോടിവസ്ത്രം കൊടുക്കുകയും ചെയ്യുന്നതിനു വേണ്ടി എല്ലാ വേലസ്ഥലങ്ങളിലേക്കുമുള്ള സുവിശേഷയാത്ര വിജയകരമായി നടന്നു. ഇന്ത്യയിൽ ഇതുവരെ സമൂഹം 20,734 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ടു്. ഇക്കൊല്ലം 207പേരാണു ചേർന്നിട്ടുള്ളതു്. പുതുക്രിസ്ത്യൻ സ്കൂൾകുട്ടികൾ ആയിരത്തിലധികമുണ്ടു്. ഞങ്ങൾ ചെന്നു വേലചെയ്യണമെന്നു ആഗ്രഹിക്കുന്ന ഇടവകക്കാർ ആ വിവരം ഞങ്ങളെ അറിയിക്കേണ്ടതാണു.

നമ്മുടെ സഭയിൽ അമ്പതു കൊല്ലത്തോളം നിലനിന്ന വഴക്കു ദൈവകൃപയാൽ അവസാനിച്ചിരിക്കുന്നു. അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ ഇന്ത്യയ്ക്കും കിഴക്കു ഒക്കെയ്ക്കും തന്നിട്ടുള്ള കാതോലിക്കാസ്ഥാപനത്തിനു സാധുത്വമില്ലെന്നു ശീമാധികാരം വർദ്ധിപ്പിക്കുവാൻവേണ്ടി സാത്താൻ നടത്തിയ ഒരു ഭയങ്കര കലഹമാണിതു്. കാതോലിക്കാസ്ഥാപനത്തിനു യാതൊരു ന്യൂനതയും ഇല്ലെന്നു സുപ്രീംകോടതി വിധിച്ചതോടുകൂടി സമാധാനകവാടം തുറന്നു. "മലങ്കരസഭയിൽ സമാധാനം പാലിപ്പാൻ തക്കവണ്ണം മാർ ഗീവറുഗീസ് ബസ്സേലിയോസിനെ കാതോലിക്കായായി സ്വീകരിപ്പാൻ നാം മനസ്സായിരിക്കുന്നു" എന്നു പാത്രിയർക്കീസുബാവാ തിരുമേനിയും, നമ്മുടെ ഭരണഘടനയ്ക്കു വിധേയമായി മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കോബുതൃതീയനെ അന്ത്യോഖ്യാപാത്രിയർക്കീസായി സ്വീകരിക്കുന്നതിനു നാം പ്രസാദിച്ചിരിക്കുന്നു" എന്നു മോറാൻ മാർ കാതോലിക്കാബാവാതിരുമേനിയും പ്രസ്ത[illegible]ച്ചിരിക്കുന്നു. മേലാൽ നാം കലഹ[illegible]ക്കാതെ നമ്മുടെ സമയവും പണവും ശക്തിയും ദൈവരാജ്യവർദ്ധനവിനും ഇന്ത്യയിൽ മിഷനറിവേലമൂലം ആത്മാക്കളുടെ രക്ഷയ്ക്കും സാധുസംരക്ഷണയ്ക്കുമായി ബുദ്ധിപൂർവം ചെലവിടേണ്ടിയിരിക്കുന്നു, കാതോലികവും അപ്പസ്തോലികവുമായ അടിസ്ഥാനത്തിൽ സർവ ക്രിസ്തീയസഭകളും, നമ്മുടെ കർത്താവു ആഗ്രഹിക്കുന്നതുപോലെ ഏകയോഗമായിത്തീരുവാൻ നാം ഒരു പുതിയ പരിശ്രമം പ്രാർത്ഥനയോടെ നടത്തണം.

സഭയിൽ പൂർണ്ണസമാധാനം ഉണ്ടായതോടുകൂടി (കൊട്ടി) ആബൂൻ മാർ സേവേറിയോസും ആബൂൻ മാർ യൂലിയോസും ഭരിച്ചിരുന്ന മലബാർ പള്ളികൾ മലബാറിന്റെ എപ്പിസ്കോപ്പാ ആയ എന്റെ കീഴിൽവന്നു. ഭാരതപ്പുഴയ്ക്കു വടക്കു മലബാർ, കാനറ, കൂർഗ്, മൈസൂർ എന്നീ പ്രദേശങ്ങളിൽ ഞാൻ എഴുപത്തഞ്ചു പള്ളികൾ മുപ്പത്തഞ്ചു പട്ടക്കാരെ ചേർത്തു ഭരിക്കുന്നു. കോഴിക്കോട്ടു തലസ്ഥാനമാക്കിക്കൊണ്ടു കൊല്ലംതോറും പലപ്പോഴും സഞ്ചരിച്ചു് എന്റെ ഭദ്രാസനത്തിലെ പള്ളികൾ സന്ദർശിക്കുന്നു. മുളന്തുരുത്തിയിൽ താമസിച്ചു് സ്ലീബാദാസന്മാരുടെ മിഷനറി പ്രവർത്തനത്തിന്റെ മേൽനോട്ടം വഹിക്കുന്നു. ആറുവർഷം മുമ്പു ഞാൻ മെത്രാൻസ്ഥാനം ഏററശേഷം കക്ഷിവഴക്കു നിമിത്തം കയറാത്ത പള്ളികളിൽ കയറി കുർബാന ചൊല്ലുകയും പ്രിയ പുതുക്രിസ്ത്യൻ സംഘങ്ങളെ കണ്ടു് സന്തോഷിക്കയും ചെയ്യുന്നു.

ഞങ്ങളുടെ ഭക്ഷണച്ചെലവു അതതു ഇടവകക്കാർ വഹിക്കുകയത്രേ ചെയ്യുന്നതു്. പ്രാർത്ഥനമൂലമോ ധനം മൂലമോ അല്പമായോ അധികമായോ ഞങ്ങളെ സഹായിച്ചിട്ടുള്ള സർവരെയും ഞങ്ങൾ ഹൃദയപൂർവ്വം അഭിനന്ദിക്കയും, അവരെയും അവരിൽനിന്നു കർത്താവിൽ നിദ്രപ്രാപിച്ചവരെയും വിശുദ്ധ കുർബാനയിൽ ഓർക്കുകയും ചെയ്യുന്നു. മുളന്തുരുത്തി തപാലിൽ സമൂഹാദ്ധ്യക്ഷന്റെ മേൽവിലാസത്തിലാണു് ധനസഹായം മണിയോർഡർ ആയി അയച്ചുതരേണ്ടതു്. ഞങ്ങൾ ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരായി, ദൈവ

...ൊ കൊള്ളാവുന്നവരായി നില്ലാ ...പ്രാർത്ഥിപ്പിൻ കാർഫണ്ടി ...ൻറ മുതൽ 6,000 രൂപയും പലി ശ 710 രൂപ 13 അണയും സൂക്ഷി ച്ചിട്ടുണ്ട്.

മാർ പത്രോസ് ഒസ്താത്തി യോസ് മെത്രാൻ (സമൂഹാദ്ധ്യക്ഷൻ)

## 35—ാം വാർഷികോത്സവം— കോലഞ്ചേരിയിൽവച്ച്

"കർത്താവേ, ഗതിയില്ലായ്ക കൊണ്ടും ദാരിദ്ര്യംനിമിത്തവും വല യുന്ന എല്ലാവർക്കും നിന്നിൽ-നിന്നു ള്ള സഹായം ദാനംചെയ്യേണമേ. അവരെയും അവർക്കു സഹായകൈ നീട്ടിക്കൊടുക്കുന്നവരേയും സംരക്ഷി ക്കേണമേ."

ഈ മിഷനറിസമൂഹത്തിൻെറ 35-ാം വാർഷികോൽസവം കോല ഞ്ചേരിയിൽവച്ച് 1959 സെപ്റ്റംബ ർ 14 (ചിങ്ങം 29)-ാം തീയതി സ്ളീബാപ്പെരുന്നാളായ തിങ്കളാഴ്ച ഉച്ചക്കു സമൂഹം പരമാധികാരി കിഴക്കിൻെറ കാതോലിക്കാ മോറാൻ മാർ . ഗീവറു ഗീസ് ബസ്സേലിയോസ് ബാവാ തി രുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊ ണ്ടാടുന്നതാണ്. സമൂഹം ദൈവകൃ പയാൽ ഇതുവരെ 20,734 പുറജാ തിക്കാരെ സഭയിലേക്കു ചേർത്തിട്ടു ണ്ട്. കണ്ടനാട്ടു ഇടവകയുടെ മാർ ഔഗേൻ തീമോത്തിയോസ് മെത്രാ പ്പോലീത്താ, സമൂഹാദ്ധ്യക്ഷനും മല ബാർ ഇടവകയുടെ മെത്രാനുമായ മിഷനറിബിഷപ്പ് മൂക്കഞ്ചേരിൽ മാർ പത്രോസ് ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും, ഫാദർ എൻ. ജി. കുര്യൻ എം. എ., ബി. ഡി., വാലേൽ ഏലിയാസ് കത്ത നാർ, ഫാദർ എം. വി. ജോർജ്, ഡോക്ടർ ചാക്കോ ജോർജ്. സി. യു. വർക്കി എന്നിവരും പ്രസംഗി ക്കുന്നതും, സ്തോത്രവഴിപാട് എ ടുക്കുന്നതും, ഒരു വമ്പിച്ച ഘോഷ യാത്ര ഉണ്ടായിരിക്കുന്നതുമാണ്. ത ലേദിവസം കാലത്തു 11 മണിക്കു സു വിശേഷകന്മാർക്കും സഹകരണമെ മ്പറന്മാർക്കും മാത്രം ധ്യാനവും, ഉച്ച തിരിഞ്ഞു് കാര്യാലോചനായോഗ വും നടത്തും. എല്ലാവരെയും ക്ഷണി ച്ചിരിക്കുന്നു.

വാർഷികത്തിനു മുമ്പു 25, 26, 27 (വ്യാഴം, വെള്ളി, ശനി) എന്നീ ദിവസങ്ങളിൽ എൻ. ജി കുര്യന ച്ചൻ സ്ളീബാദാസന്മാർക്കു മാ ത്രം ക്ളാസ്സുകൾ എടുക്കുന്നതാ ണ്.

**ചെലവ്**

| | | | | |
|---|---|---|---|---|
| പുതുക്രിസ്ത്യൻ വിധവകൾക്കും അനാഥർക്കും രോഗികൾക്കും മററും വസ്ത്രം | ക | 2210 | 8 | 9 |
| സുവിശേഷവേലക്കാർക്കു വസ്ത്രത്തിനും മററു അത്യാവശ്യങ്ങൾക്കും | ക | 4578 | 14 | 3 |
| പുതുക്രിസ്ത്യാനി കുട്ടികൾക്കു സഹായധനം | ക | 303 | 0 | 5 |
| യാത്രച്ചെലവ് | ക | 907 | 5 | 6 |
| കർമ്മേൽ ചെലവു | ക | 670 | 0 | 0 |
| സ്റ്റാമ്പ്, കടലാസ്, അച്ചടി | ക | 421 | 1 | 8 |
| ധർമ്മവും പലവകയും | ക | 751 | 6 | 0 |
| മലബാർ, കാനറ, കൂർഗ് പള്ളികൾക്ക് | ക | 4411 | 2 | 5 |
| ആകെ | ക | 14253 | 7 | 0 |
| **വരവ്** സംഭാവന | ക | 15334 | 4 | 10 |
| അധികവരവ് | ക | 1081 | 13 | 10 |
| കഴിഞ്ഞകൊല്ലത്തെ ശാശ്വതമിഷനറിനിധി | ക | 5888 | 11 | 4 |
| ഇക്കൊല്ലത്തെ ശാശ്വത മിഷനറിനിധി | ക | 6973 | 12 | 6 |

"The poor benefitted will pray God to bless their benefactors,
And the prayers of the poor are powerful before God"

# "കേരളഗവർമെൻറിൻെറ ക്ഷണം നേതാക്കൾ സ്വീകരിക്കണം"

## "ഉത്തരവാദിത്വം വിസ്മരിക്കരുത്, അട്ടിമറിക്കു കൂട്ടുനൽക്കരുത്"

"ബാംഗ്ളൂരിലെ പ്രമുഖരായ 12 ക്രൈസ്തനേതാക്കളുടെ സംയുക്താ ഭ്യർത്ഥന.

ഇപ്പോഴത്തെ 'ദുർഘടസ്ഥിതി' അവസാനിപ്പിക്കുന്ന കാര്യത്തിൽ കേരളത്തിലെ ക്രിസ്ത്യൻ നേതാക്കൾ ക്ക് വലിയൊരു ഉത്തരവാദിത്വമു ണ്ടെന്നും അതിൻെറ പ്രാരംഭമായി ചർച്ചകൾക്കുള്ള ഗവർമെൻറി ൻെറ ക്ഷണം അവർ സ്വീകരിക്കേ ണ്ടതാണെന്നും ഇവിടത്തെ പ്രശ സ്തരായ പന്ത്രണ്ടു് ക്രൈസ്തവപ്രമു ഖർചേർന്നു് പുറപ്പെടുവി ച്ച ഒരു പ്രസ്താവനയിൽ പറയുന്നു.

കേരളഗവർമെൻറിൻെറ വിദ്യാ ഭ്യാസനയത്തിൽ മാത്രമാണു തങ്ങൾ ക്കു "എതിരഭിപ്രായമുള്ള"തെന്നും ഗവ ർമെൻറിനെ "ഭരണഘടനാവിരു ദ്ധമായ" മാർഗ്ഗത്തിലൂടെ അട്ടിമറി ക്കുകയെന്നതു തങ്ങൾ ഉദ്ദേശിച്ചിട്ടി ല്ലെന്നും വ്യക്തമാക്കാൻ കേരളത്തി ലെ ക്രൈസ്തവനേതാക്കളോടു് പ്ര സ്താവന ആവശ്യപ്പെട്ടിരിക്കുന്നു.

സർവ്വോപരി, മനുഷ്യരുടെ വസ്തു വകകൾക്കു നാശവും സാമ്പത്തിക വുമായ പുനർനിർമ്മാണപ്രവർത്തന ങ്ങൾക്കു തടസ്സവുമുളവാക്കാവുന്ന അ ക്രമപരമായ യാതൊരു സമരത്തി ലും ക്രിസ്ത്യാനികൾ പങ്കെടുക്കാൻ പാടില്ലെന്നു ക്രൈസ്തവപ്രമുഖർ തു ടർന്നു പറയുന്നു. ജനാധിപത്യപര മായ വിധം തെരഞ്ഞെടുത്ത ഒരു ഗവർമെൻറിനെ മററുവിധത്തിൽ മാററാനുള്ള യാതൊരു ശ്രമത്തോ ടും അവർ യോജിക്കുന്നില്ല. കമ്യൂ ണിസ്റ്റ് ഗവർമെൻറ് ഒരു വലിയ വിഭാഗം ജനങ്ങളുടെ ന്യായമായ അവകാശങ്ങൾക്ക് ചെവികൊടുക്കു ന്നില്ലെന്നു വിമർശനമുണ്ടെന്നും അതേ സമയം തന്നെ മറുഭാഗത്തു നിന്നു് ഭൂനിയമം സ്ത്രീധനനിരോധ നനിയമം മുതലായ പുരോഗമനപ രമായ ഗവർമെൻറിൻെറ നടപടി കളോടു് വേണ്ടത്ര സഹകരിച്ചിട്ടി ല്ല എന്ന സത്യം അംഗീകരിക്കേ ണ്ടതുണ്ടെന്നും പ്രസ്താവന ചൂണ്ടി ക്കാണിക്കുന്നു. വിദ്യാഭ്യാസനിയമ വും അതിൻെറ ചട്ടങ്ങളും പാസ്സാ ക്കുന്ന കാര്യത്തിൽ ഒരു വലിയ വി ഭാഗം ജനങ്ങളുടെ ചേതോവികാര ത്തെ ഗവർമെൻറ് മാനിക്കാഞ്ഞ താണ് ഇന്നത്തെ സ്ഥിതിഗതികൾ

# വിശ്രമാവസരങ്ങൾ

എം. കുര്യൻ

രംഗം ഒന്നു്

"ജോണീ, നീ ഇന്നലെയും സിനിമ കാണാൻ പോയി ഇല്ലേ? ഇക്കണക്കിനു പഠിത്തം ഉഴപ്പുന്ന മട്ടാണല്ലോ." ഇതു നമുക്കു മുതലാവുകയില്ല. കേട്ടോ?' പിതാവു മകനെ ശാസിച്ചു.

രംഗം രണ്ടു്

അമ്മ ഇപ്രകാരം ഗുണദോഷിച്ചു: "ബേബി, നീ ഇങ്ങനെ സദാനേരവും പുസ്തകത്തിന്റെ മുമ്പിലിരുന്നാലോ? കുറേനേരം ഒന്നിറങ്ങി നടന്നു കാററും ശുദ്ധവായുവും ഏൽക്കുക. കേവലമൊരു പുസ്തകപ്പുഴുവായിത്തീരുന്നതു നന്നല്ല."

... ... ...

ഈ രണ്ടു സംഭവങ്ങളിലും, മുതിർന്നവർ പറഞ്ഞതിൽ കുറെ കാര്യമുണ്ടു്. അവരതു കുറെക്കൂടി നയത്തോടെ പറയേണ്ടതായിരുന്നുവെന്നു് നിങ്ങൾക്കഭിപ്രായമുണ്ടായിരിക്കാം. എന്നിരിക്കിലും വസ്തുതകളെ തനിരൂപത്തിൽ കാണാതെ തരമില്ല.

ഒരാഴ്ചത്തെ കഠിനാദ്ധ്വാനം കഴിഞ്ഞശേഷം ഒരു സിനിമാ കാണാൻ പോകുന്നതു മനസ്സിലാക്കാം. എന്നാൽ വിശ്രമവേള മുഴുവൻ സിനിമ കാണാനും മററുവിധത്തിലുള്ള സുഖാനുഭവങ്ങൾക്കും വേണ്ടി ചെലവഴിക്കുമ്പോഴാണു് കുഴപ്പമാരംഭിക്കുന്നതു്.

വളരെ ലളിതമായ ഏകകോശജീവിയായ അമീബയിൽനിന്നു് തുടർച്ചയായുള്ള പരിശ്രമത്തിന്റെ ഫലമായി ഭൂമിയിൽ ജീവൻ വികസിച്ചുവന്നതായി നാം മുന്നദ്ധ്യായങ്ങളിൽ കണ്ടു. കൂടുതൽ വ്യാപകമായ ജീവിതത്തിനു വേണ്ടിയുള്ള അവിരാമമായ പ്രയത്നമാണു് ജീവന്റെ വളർച്ചയിൽ പ്രധാനപ്പെട്ട ഘടകം.

നേരെ തിരിച്ചു പറയുന്നതും ശരിയായിരിക്കും: ഏതു ജീവിവർഗ്ഗമെങ്കിലും ഒരു അവയവം തുടർച്ചയായി ഉപയോഗിക്കാതെയിരിക്കുന്നപക്ഷം ആ അവയവം കാലാന്തരത്തിൽ നശിച്ചുപോവുകയേയുള്ളു. നാം ഒരിക്കലും കാൽ ഉപയോഗിക്കാതെ, വീട്ടിലായിരിക്കുമ്പോൾ പോലും ഒരു ചാട്ടുള്ള വണ്ടിയിൽ മുറികളിൽ സ്വയം തള്ളി നീങ്ങുന്നപക്ഷം, മനുഷ്യവർഗ്ഗത്തിനു കുറെ കഴിയുന്നതോടെ കാലിന്റെ ഉപയോഗം നഷ്ടപ്പെടുന്നതാണു്. അവസാനം കാൽതന്നെ ഇല്ലാതെയായിത്തീരുവെന്നും വരാം. അത... ധർമ്മം അവസാനിച്ചതിന്റെ ...ലമാണതു്.

ബുദ്ധിശക്തി ഒട്ടുംതന്നെ ഉപയോഗിക്കാതെ ഏതെങ്കിലുമൊരു പ്രത്യേക ജോലിതന്നെ യാന്ത്രികമായി ആവർത്തിച്ചാവർത്തിച്ചു ചെയ്തുകൊണ്ടിരിക്കുന്നവരെ സംബന്ധിച്ചും അതു വാസ്തവമാണു്. ഉദാഹരണത്തിനു്—മോട്ടോർകാർ നിർമ്മാണത്തിൽ ചെറിയ നട്ടു് ഉണ്ടാക്കുന്നവരെ സൂക്ഷിക്കുക. അവർക്കു കാറിന്റെ നിർമ്മാണത്തിൽ മററു യാതൊരു താല്പര്യമോ ശ്രദ്ധയോ ഇല്ല. ജോലിസമയം നട്ടുണ്ടാക്കുകയെന്ന പ്രവൃത്തിയാണു് യാന്ത്രികമായി അവർ തുടർന്നുകൊണ്ടിരിക്കുന്നതു്. ഇങ്ങനെ ബുദ്ധിശക്തിയുടെ ഉപയോഗം ആവശ്യമില്ലാത്ത ജോലിയിലേർപ്പെട്ടിരിക്കുന്നവർ, മററുതരത്തിൽ വിശ്രമവേളകളിൽ ബുദ്ധിവികസനത്തിനു സഹായിക്കുന്നപരിപാടികളിൽ ഏർപ്പെടണം. അല്ലാത്തപക്ഷം, അവരുടെ ബുദ്ധി, ചാണയ്ക്കുവയ്ക്കാത്ത പേനാക്കത്തിപോലെ, മൂർച്ചനശിച്ചു നിഷ്പ്രയോജനമായിത്തീരും.

വിശ്രമവേളകൾ ശരീരത്തിനും മനസ്സിനും ജോലിനൽകുന്ന രീതിയിൽ ക്രമീകരിക്കേണ്ടതിന്റെ ആവശ്യകത ഇതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ശാരീരികവും മാനസികവുമായ യത്നം ആവശ്യമായ രീതികളിൽ വിശ്രമവേളകൾ ഉപയോഗിക്കുകയില്ലെന്നുള്ള ശാഠ്യം നന്നല്ല. സിനിമ കാണുന്നതിൽ അമിതമായ ആസക്തിപൂണ്ട ചെറുപ്പക്കാർ, മോഹനങ്ങളായ സ്വപ്നങ്ങൾ നിറഞ്ഞ മനസ്സുമായി, അവയുടെ പ്രായോഗികവശത്തെപ്പററി ചിന്തിക്കാതെ, നടക്കുന്നതായി കാണാറില്ലേ? വെൺനിലാവു പരന്ന നിശീഥിനിയും വള്ളിക്കുടിലുകളോടുകൂടിയ ഉദ്യാനവും ആയിരിക്കും അവരുടെ മാനസരംഗങ്ങളെ സദാ മധുരതരമാക്കിക്കൊണ്ടിരിക്കുന്നതു്. പ്രേമപൂജയ്ക്കു ഇതിനേക്കാൾ മെച്ചപ്പെട്ട അന്തരീക്ഷം വേണമോ?

കാലക്രമേണ, യഥാർത്ഥജീവിതത്തെ അഭിമുഖീകരിക്കുന്നതിനുള്ള ശക്തി നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നുവെന്നതാണു് ഇതിലുള്ള അപകടം.

പുസ്തകവുമായി മാത്രം ജീവിക്കുന്നവരുടെ കാര്യത്തിലും ഒരു അപക

---

ക്കു് കാരണമെന്നും പ്രസ്താവനയിൽ പറയുന്നു.

ഇവിടത്തെ പൊതുക്കാര്യരംഗത്തു പ്രസിദ്ധരായ 12 ക്രിസ്തീയനേതാക്കൾചേർന്നു് അവരുടെ സ്വന്തനിലയ്ക്കാണു് ഈ സംയുക്താഭ്യർത്ഥന പുറപ്പെടുവിച്ചിട്ടുള്ളതു്. ഇപ്പോഴത്തെ പ്രക്ഷോഭണത്തെ പിന്താങ്ങിക്കൊണ്ടു് കേരളത്തിലെ ക്രിസ്തീയ നേതാക്കൾ പരസ്യപ്രസ്താവനകൾ നടത്തിയിട്ടുണ്ടെന്നും ഭരണഘടനയുടെ ജനാധിപത്യസ്വഭാവത്തിൽ വിശ്വസിക്കുന്നവർക്കു് വളരെ ഉൽക്കണ്ഠയ്ക്കു് ഇടനൽകുന്നതാണു് കേരളത്തിലിന്നത്തെ സ്ഥിതിയെന്നും അവർ തുടർന്നു വ്യക്തമാക്കുന്നു.

ഡോക്ടർ കെ. സി. ചാക്കോ,(എഞ്ചിനീയറിംഗ് കോളജ്, അലിഗാർ) റവ: ഏ. ആർ. ചന്ദ്രൻ(പ്രിൻസിപ്പൽ യൂണൈറ്റഡ് തിയോളജിക്കൽ കോളജ്, ബാംഗ്ലൂർ) റവ. ഡാക്ടർ പി. ഡി. ദേവാനന്ദൻ, (ഡയറക്ടർ, ക്രിസ്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ദി സ്റ്റഡി ഓഫ് റിലിജിയൻ ആൻഡ് സൊസൈററി) സി. ഐ. ഇട്ടി, (സ്റ്റുഡൻറു് ക്രിസ്ത്യൻ മൂവ്മെൻറു് ഓഫ് ഇന്ത്യ) റവ. വി. ടി. കുര്യൻ (പ്രൊഫസർ യൂണൈറ്റഡ് തിയോളജിക്കൽ കോളേജ്,) ജോർജ് മാത്തൻ (റിട്ട. പബ്ലിക്സർവ്വീസ്കമ്മീഷൻ മെമ്പർ), ഡോ. ആഞ്ഞിലിവേലി മാത്യു, ഇ. വി. മാത്യു (സുപ്രീം കോടതി അഡ്വൊക്കേറ്റു്) ഡോ. എഫ്. മൂളിയിൽ (പ്രൊഫസ്സർ തിയോളജിക്കൽ കോളജ്), സാമുവൽ രംഗനാഥൻ (പ്രസിഡൻറു്, ഇൻഡ്യ–സിലോൺ വൈ. എം. സി. ഏ കൗൺസിൽ) ഹാരി ഡാനിയൽ, കെ. ജെ. എബ്രഹാം എന്നിവർ പ്രസ്താവനയിൽ ഒപ്പുവച്ചിട്ടുണ്ടു്."

(ജനയുഗം)

# ക്ഷയരോഗനിയന്ത്രണത്തിന് ഗൃഹചികിൽസാസമ്പ്രദായം

ഡോ. പി. വി. ബെഞ്ചമിൻ

ഇൻഡ്യയിലെ ജനസംഖ്യയിൽ ഏതാണ്ട് 2 ശതമാനത്തിന് ക്ഷയരോഗം ബാധിച്ചിട്ടുണ്ട്. അതായത്, ഈ രാജ്യത്ത് 25 ലക്ഷം ജനങ്ങൾ ക്ഷയരോഗബാധിതരാണെന്നർത്ഥം.

ക്ഷയരോഗം പട്ടണങ്ങളിൽ മാത്രമല്ല ബാധിച്ചിട്ടുള്ളത്. ഗ്രാമപ്രദേശങ്ങളിലും ധാരാളമായി രോഗബാധയുണ്ടെന്നും, നഗരപ്രദേശങ്ങളിൽ ചിലയിടങ്ങളിൽ രോഗബാധ 5 ശതമാനംവരെയുണ്ടെന്നും ദേശീയ ക്ഷയരോഗ സർവ്വേമൂലം തെളിഞ്ഞിട്ടുണ്ട്. പാവപ്പെട്ടവർ നിവസിക്കുന്ന പ്രദേശങ്ങളാണിവ.

ആധുനികമായ കണ്ടുപിടിത്തങ്ങളും സംഭവവികാസങ്ങളുംമൂലം ക്ഷയരോഗനിയന്ത്രണത്തിന്, ചുരുങ്ങിയ സമയംകൊണ്ട് നല്ല ഫലങ്ങളുളവാക്കാവുന്ന ചെലവു കുറഞ്ഞ മാർഗ്ഗങ്ങൾ സ്വീകരിക്കാൻ സാദ്ധ്യമായിത്തീർത്തിട്ടുണ്ട്. ആധുനിക സംഭവവികാസങ്ങളിലൊന്ന്, വീട്ടുകളിൽവെച്ചുപോലും ക്ഷയരോഗം ചികിൽസിച്ചു മാററാൻ സഹായകമായ ആൻറി—ബാക്ടീരിയൽ ഔഷധങ്ങളുടെ കണ്ടുപിടിത്തമാണ്. ഈ ഗൃഹചികിത്സാസമ്പ്രദായം അഭിവൃദ്ധിപ്പെടുത്താനാണ് ഗവർമ്മെൻറ് കൂടുതൽ ശ്രദ്ധിക്കുന്നത്, ഇതിനാവശ്യമായ ഉപദേശം നൽകാൻരാജ്യമൊട്ടാകെ ക്ലിനിക്കുകൾ സ്ഥാപിക്കുന്നുമുണ്ട്.

മറെറാരു പ്രധാന സംഭവവികാസം ബി. സി ജി. യുടെ ഉപയോഗമാണ്. ഇതിനകം 450 പേർ കുത്തിവയ്പ്പ് നടത്തിയിട്ടുണ്ട്. കുത്തിവെയ്ക്കപ്പെടുന്നവരിൽ 80 ശതമാനത്തിനും സഫലമായ രക്ഷ നൽകാൻ ബി. സി. ജിക്കു കഴിയുന്നുണ്ടെന്ന് ബ്രിട്ടീഷ്മെഡിക്കൽ റിസർച്ച് കൌൺസിലിൻെറ പരീക്ഷണങ്ങളിൽനിന്നും തെളിഞ്ഞിട്ടുണ്ട്.

വീട്ടുചികിത്സാ സമ്പ്രദായം അഭിവൃദ്ധിപ്പെടുത്തിയാലും ആസ്പത്രികളിലും സാനിട്ടോറിയങ്ങളിലും കിടക്കകൾ ആവശ്യമായിവരും. ഈ ബി. സി. ജി കുത്തിവെയ്പും വീട്ടുചികിൽസയും അഭിവൃദ്ധിപ്പെട്ടാലും, ഇപ്പോൾ ക്ഷയരോഗികൾക്കു 25000 കിടക്കകളുള്ളതു തീരെ അപര്യാപ്തമത്രെ.

ക്ഷയരോഗത്തിനെതിരായ പ്രതിരോധശക്തി സൃഷ്ടിക്കുന്നതിൽ ബി സി. ജി. ഒരു പ്രധാന പങ്ക് വഹിക്കുന്നുണ്ട്. ഈ കുത്തിവയ്പു ആവശ്യമുള്ളവരിൽ നാലിൽ മൂന്നു ഭാഗത്തിനു അതു നൽകി കഴിഞ്ഞിട്ടുണ്ടെങ്കിലും, ബാക്കിയും പൂർത്തിയാക്കേണ്ടിയിരിക്കുന്നു. കൂടാതെ, പ്രതിവർഷം ഇന്ത്യയിൽ കൂടുതലായി ജനിച്ചുകൊണ്ടിരിക്കുന്ന 50 ലക്ഷം ശിശുക്കൾക്കു രക്ഷാനടപടി സ്വീകരിക്കുകയും വേണം.

ചില പാശ്ചാത്യരാജ്യങ്ങളിൽ അര നൂററാണ്ടിനുമുമ്പുണ്ടായിരുന്ന ക്ഷയരോഗ പ്രശ്നം ഇന്നു ഇന്ത്യയിലുള്ളതിനു തുല്യമായിരുന്നു. ആസ്പത്രികളിലും സാനിട്ടോറിയങ്ങളിലും കിടക്കകൾ സ്ഥാപിച്ചു രോഗികളെ മാററിക്കിടത്തിയും, രോഗം ബാധിച്ചിട്ടുള്ള ഓരോരുത്തരേയും ചികിൽസിച്ചും ആണ് ആ രാജ്യങ്ങളിൽക്ഷയരോഗത്തെ നിയന്ത്രിക്കാൻ സാധിച്ചതു്. ഇവയിൽ മിക്കരാജ്യങ്ങളും ആയിരം ആളുകൾക്കു ഒരു കിടക്കവിതം, അഥവാ കൊല്ലത്തിൽ ക്ഷയരോഗംകൊണ്ടുള്ള ഒരു മരണത്തിനു ഒരു കിടക്കവീതം സ്ഥാപിക്കയുണ്ടായിട്ടുണ്ടു.

ഇന്ത്യയിൽ ക്ഷയരോഗികൾക്കു മാത്രമായി 5 ലക്ഷം കിടക്കകൾവേണം. ഓരോ വർഷവും ഇവക്കു വരുന്ന ചെലവിനും, ഇവയുടെ മേൽനോട്ടത്തിനുള്ള ആളുകളെ നിയമിക്കുന്നതിനുള്ള ചെലവിനും പുറമേ, ഇവ സ്ഥാപിക്കാൻതന്നെ അനേക കോടി ക. ആവശ്യമായി വരും. ഈ ലക്ഷ്യം സാധിതമാകുന്നമെങ്കിൽ അനേകം ദശവർഷങ്ങൾ കഴിയണം.

അതുകൊണ്ടു ചുരുങ്ങിയ, സമയത്തിനുള്ളിൽ രോഗബാധയെ തടയാൻ പര്യാപ്തവും ചെലവു ചുരുങ്ങിയതുമായ കൂടുതൽ പ്രായോഗികമായ സമ്പ്രദായങ്ങൾ കൈക്കൊള്ളേണ്ടതാണ്. ഇന്ത്യയെപ്പോലെ വലിയ തോതിൽ ക്ഷയരോഗബാധയുള്ളതും, ഓരോരുത്തർക്കും രോഗം ബാധിക്കാൻ സാദ്ധ്യതയുള്ളതുമായ ഒരു രാജ്യത്ത്, രോഗം ബാധിച്ചിട്ടില്ലാത്തവരെ നിർദ്ദോഷവും ഫലപ്രദവുമെന്നു തെളിഞ്ഞിട്ടുള്ള കുത്തിവയ്പുമൂലം രക്ഷിക്കുകയാണു ഏററവും ബുദ്ധിപൂർവ്വമായ നടപടി.

ഇന്ത്യയിലെ ബി. സി. ജി. പ്രസ്ഥാനം ഒരു ദേശീയ പ്രസ്ഥാനമല്ല, അതിലും കൂടുതലായ ഒന്നാണ്. എന്തെന്നാൽ, ലോകാരോഗ്യസംഘടന. യൂനിസേഫ് തുടങ്ങിയ സാർവ്വദേശീയ സംഘടനകൾ ഈ പരിപാടിയുടെ നടത്തിപ്പിൽ സഹായം നൽകിക്കൊണ്ടിരിക്കുന്നുണ്ടു്. ബി. സി. ജി. പ്രസ്ഥാനത്തിൽ ആത്മാർ

---

ടസാദ്ധ്യതയുണ്ട്. പുസ്തകങ്ങളിൽ ലഭിക്കുന്ന ആശയങ്ങൾ മനസ്സിനു ഉത്തേജകമായിരിക്കും. പക്ഷേ ദൈനംദിന ജീവിതത്തെപ്പററിയും ആളുകളെപ്പററിയും വേണ്ടത്ര അറിവ് ലഭിക്കാതെ പോകാനിടയുണ്ട്. ശരിയായ വായനകൊണ്ട്, പഴയകാലത്തു ജീവിച്ചിരുന്ന ആളുകളുടെ ചിന്തകളെ മനസ്സിലാക്കി നിങ്ങളുടെ മനസ്സ് കൂടുതൽ തീക്ഷ്ണമാക്കുന്നതിനു കഴിയും, സംശയമില്ല. എന്നാൽഅതേസമയംശരീരത്തിനും പ്രവർത്തനമാവശ്യമാണെന്നോർക്കണം. ശരീരത്തിലും പൂർണ്ണമായ ആരോഗ്യത്തോടെ വളരണമെന്നുവരുകിൽ, കായികാഭ്യാസമാവശ്യമാണ്. പ്രായോഗികബുദ്ധിക്കും പരിശീലനം വേണ്ടിയിരിക്കുന്നു

വേലയും കളിയും തമ്മിലും, വിശ്രമാവസരങ്ങളുടെ വിവിധ വശങ്ങൾ തമ്മിലും, മാനസികവും കായികവുമായ വ്യാപാരങ്ങൾ തമ്മിലും സ്വാഭാവികമായ ഒരു സന്തുലനാവസ്ഥ കണ്ടെത്തുകയാണാവശ്യം,

യുവത്വമാണ് നല്ല ശീലങ്ങൾ പരിചയിക്കുന്നതിനു പററിയഘട്ടം. വ്യക്തിയെന്ന നിലയിൽ പൂർണ്ണമായി വളരുന്നതിനാവശ്യമായ ശീലങ്ങളും തഴക്കങ്ങളും ചെറുപ്പത്തിലേ പരിശീലിക്കണം, വിദ്യാർത്ഥിജീവിതമാണ് അവ ആരംഭിക്കാൻ പററിയഘട്ടം. ആവശ്യമെന്നു തോന്നുന്ന ക്രമീകരണങ്ങൾക്കു അവിടെ അവസരം ലഭിക്കും.

# സ്നേഹം അർബ്ബുദത്തിനു സിദ്ധൗഷധം

ഹാർവീ ഡേ.

ഭർത്താവുമായുണ്ടായ ഒരു കലഹത്തെത്തുടർന്ന് മിസ്സസ് ഏമി ഫൗളർ വീട്ടിൽനിന്ന് ഇറങ്ങിപ്പോയി. അവളുടെ രണ്ടു വയസ്സുള്ള മകൻ വിരഹദുഃഖത്താൽ ആർത്തനായിത്തീർന്നു. ശിശുവിനു് ഉറക്കമില്ല, ഭക്ഷണവും വേണ്ട. രണ്ടാഴ്ച ഈ നിലയിൽ കഴിഞ്ഞപ്പോൾ ഡോക്ടർ പറഞ്ഞു, സ്നേഹനിധിയായിരുന്ന അമ്മ ഉടനെ തിരികെ വരാത്തപക്ഷം ശിശു മരിച്ചുപോയേക്കാമെന്ന്. ഒരു അടിയന്തിരസന്ദേശം ബി. ബി. സി. വഴി പ്രക്ഷേപണം ചെയ്തു. "വീട്ടിൽ മടങ്ങിയെത്തി മകന്റെ ജീവൻ രക്ഷിക്കുക" ആ പ്രക്ഷേപണം കേട്ടപാടെ അവൾ വീട്ടിലേക്കു മടങ്ങി ശിശു രക്ഷപെടുകയും ചെയ്തു.

* * *

യഥാർത്ഥ സ്നേഹത്തിന്റെ ശക്തി ആളുകൾ വേണ്ടവിധത്തിൽ മനസ്സിലാക്കുന്നില്ല. മരണപര്യന്തം സ്നേഹിക്കാമെന്നു പരസ്പരം പ്രതിജ്ഞചെയ്തശേഷം, ആറുമാസം കഴിയുമ്പോഴേക്കും വിവാഹമോചനം നേടി വേറെ വിവാഹം ചെയ്യുന്ന ചലച്ചിത്രതാരങ്ങളുടെ വികാരപ്രകടനമല്ല യഥാർത്ഥ സ്നേഹം. കരുണയുള്ള മാതാപിതാക്കന്മാരും കുട്ടികളും തമ്മിലുള്ള സ്നേഹം, ദാരിദ്ര്യത്തെയും പ്രയാസങ്ങളെയും ബുദ്ധിമുട്ടുകളെയും എതിർത്തുനിന്നു പരാജയപ്പെടുത്തി, ഒരുമിച്ചു ജീവിക്കുന്ന യുവമിഥുനങ്ങളുടെ അനുരാഗം; ആത്മസുഹൃത്തുക്കളുടെ ജീവപര്യന്തം നിലനിൽക്കുന്ന സ്നേഹം; കാമുകീകാമുകന്മാർ തമ്മിലുള്ള പ്രേമം, എന്നിവയാണു് യഥാർത്ഥ സ്നേഹത്തിന്റെ ദൃഷ്ടാന്തങ്ങൾ. ഈ വികാരത്താൽ പ്രേരിതരാകുന്ന വ്യക്തി എന്തെന്തു ത്യാഗങ്ങൾക്കും സന്നദ്ധനാകും.

* * *

ഏതാനും വർഷം മുമ്പ് ഇംഗ്ലണ്ടിലെ വടക്കൻ പ്രദേശങ്ങളിൽ മൂന്ന് പെൺകുട്ടികൾ ഒരു വിനോദയാത്രയ്ക്കു പോയി. അവർ മൂവരും ഉററമിത്രങ്ങളായിരുന്നു. വഴിയിൽനിന്നു മാറി കുറെ ദൂരം പോയ അവരിലൊരുവൾ ചതുപ്പുനിലത്തു വീണു. അവൾ സഹായമഭ്യർത്ഥിച്ചുകൊണ്ട് ഉറക്കെ നിലവിളിക്കുന്നുണ്ട്. കൂട്ടുകാരികൾ ഓടിയെത്തി. അവളുടെ കൈകളു പിടിച്ചു വലിച്ചു. പക്ഷെ ഇരുവരെയും താഴോട്ടു വലിച്ചുകൊണ്ട് അവൾ കൂടുതൽ താഴുകയാണ്. അവരിലൊരുവൾ അട്ടഹസിച്ചു:"ശക്തയായി വലിക്കൂ. ഐലീൻ ചതുപ്പിൽ താഴുന്നെങ്കിൽ നമ്മളും പോകണം" അതവർക്കു് അമാനുഷിക ശക്തി നൽകി. ഒരു പ്രകാരത്തിൽ അവർ ഐലീനെ വലിച്ചു വെളിയിലെടുത്തു. അതുപോലുള്ള സ്നേഹം ആർജ്ജിക്കേണ്ടതു തന്നെയാണ്. വ്യക്തികളും കൂട്ടങ്ങളും രാഷ്ട്രങ്ങളും പരസ്പരം സ്നേഹിക്കുകയോ, ഇഷ്ടപ്പെടുക പോലുമോ ചെയ്യുന്നില്ലെന്നുള്ളതാണു് ലോകത്തിലെ മിക്ക കുഴപ്പങ്ങൾക്കും കാരണം. അവർ മററുള്ളവരുടെ ഉദ്ദേശങ്ങളെ സംശയിക്കുന്നു. പരസ്പരം സ്നേഹിക്കുന്നപക്ഷം, അവർ പരസ്പരം വിശ്വസിക്കും. അഭിപ്രായവ്യത്യാസങ്ങൾ അന്തർദ്ധാനം ചെയ്യുകയും ചെയ്യും.

... ... ...

യഥാർത്ഥ സ്നേഹംകൊണ്ട് പലപ്പോഴും രോഗസൗഖ്യം ലഭിക്കാറുണ്ട്. സ്നേഹമില്ലാത്ത ജീവിതത്തിനു് വലിയ അർത്ഥമില്ല. സ്നേഹം തൊട്ടിയിലേ തുടങ്ങി മരണത്തോളം തുടർന്നു നിൽക്കണം. അമ്മമാർ ഇപ്പോൾ മക്കളെ തൊട്ടിയിലാട്ടുകയോ താരാട്ടുപാടിയുറക്കുകയോ ചെയ്യാത്തതാണ് ഇന്നത്തെ നമ്മുടെ മാനസികാസ്വാസ്ഥ്യതകളിൽ പലതിന്റെയും കാരണമെന്ന് ഒരു പ്രമുഖ ഫ്രഞ്ച് സൈക്ക്യാട്രിസ്റ്റായ ഡോ. വെർഗാറ അഭിപ്രായപ്പെടുന്നു.

"ശിശുക്കളെപ്പററി ഏററവും കുറച്ചു ശ്രദ്ധിക്കുന്നുവോ, അത്രയും നല്ലതാണെ"ന്നുള്ള ഒരു അഭിപ്രായം ഡോക്ടർമാർ കുറേക്കാലത്തേക്കു പുലർത്തിയിരുന്നു. എന്നാൽ അതു വാസ്തവമല്ല. ഡോ. വെർഗാറ പറയുന്നു: "അമ്മ കുഞ്ഞിനെ കൈയിലിട്ട് താലോലിക്കുകയോ തൊട്ടിയിൽ കിടത്തി ആട്ടുകയോ ചെയ്യേണ്ടതു് ശിശുവിന്റെ ശാരീരികവും മാനസികവുമായ വളർച്ച തമ്മിൽ പൊരുത്തപ്പെട്ടു നടക്കുന്നതിനു് ഒഴിച്ചുകൂടാത്തതാണ്. ആട്ടം ലഭിക്കാത്ത ശിശുവിനു് ഒരു ഏകാന്തത അനുഭവപ്പെടും. ശൈശവത്തിലെ വികാരഭാവങ്ങൾ വിസ്മരിക്കപ്പെടുന്നില്ല. അവ ഉപബോധമനസ്സിൽ തങ്ങിനിൽക്കുന്നു." ശിശുക്കളായിരുന്നപ്പോൾ സ്നേഹിക്കപ്പെടാത്ത പുരുഷന്മാർ സ്വാർത്ഥമതികളും, സ്ത്രീകൾ അധികാര ഗർവത്തോടുകൂടിയവരുമായി വളരുമെന്നാണ് ആ ഡോക്ടരുടെ അഭിപ്രായം.

* * *

ശക്തിയേറിയ വികാരങ്ങൾക്കു് രക്തത്തിന്റെ രാസഘടനയെത്തന്നെ മാററാൻ കഴിയും. ഉദാഹരണത്തിനു്, വല്ലാതെ ഭയന്നു് പെട്ടെന്നു കഠിനമായ ഒരു പ്രയത്നത്തിനു നിർബന്ധിതമാകുന്ന സന്ദർഭങ്ങളിൽ ഗ്രന്ഥികൾ രക്തപരിവാഹത്തിലേക്കു് അഡ്റിനാലിൻ പമ്പുചെയ്യുന്നു. വിഷാദം, മനോവ്യാകുലത, അസൂയ, അമിതാവേശം, ആനന്ദം, അനുരാഗം എന്നിങ്ങനെ വിവിധ വികാരങ്ങൾക്കു വിധേയമാകുമ്പോഴും താദൃശമായ പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. അനുരാഗബദ്ധരായ കാമുകീകാമുകന്മാരെ സൂക്ഷിക്കുക. അവരെത്രയോ ആനന്ദമനുഭവിക്കുന്നതായി തോന്നുന്നു. അവർ വാസ്തവങ്ങളുടെ ലോകത്തിൽ നിന്നകലെയായിരിക്കാം. അവർ മടയരും അപ്രായോഗികരും ഒരുപക്ഷെ ഭ്രാന്തമതികളുമാണെന്നു് നമുക്കു തോന്നാം. എന്നാൽ അവരുടെ ദൃഷ്ടിയിൽ ദാരിദ്ര്യം കഷ്ടത തുടങ്ങിയ പ്രതിബന്ധങ്ങളൊന്നും നിലവിലില്ലതന്നെ. അവർ തൽക്കാലത്തേക്കെങ്കിലും, വളരെ മെച്ചപ്പെട്ട ഒരു ലോകത്തിലാണു ജീവിക്കുന്നതു്.

വളരെ യഥാർത്ഥവും ശാശ്വതവുമായ ഫലങ്ങൾ സ്നേഹത്തിൽ നി

---

പ്പണം ചെയ്തിരിക്കുന്ന പരശ്ശതം പ്രവർത്തകന്മാരെ നാം അനുസ്മരിക്കണം. സ്വഗൃഹങ്ങളിൽ നിന്നകലെ, കഠിനമായ ഒരു ജീവിതം നയിച്ചുവരുന്ന അവർ പൊതുജനങ്ങളുടെ സഹായവും പ്രോത്സാഹനവും അർഹിക്കുന്നുണ്ട്. ബി. സി. ജി. പ്രസ്ഥാനത്തിനു് ഈ രാജ്യത്തെ ഓരോ വ്യക്തിയിൽനിന്നും ഹൃദയപൂർവമായ സഹകരണം ലഭിക്കാത്തപക്ഷം നമുക്കു് വളരെയൊന്നും മുന്നോട്ടുപോകാൻ സാധിക്കയില്ല.(ബി. സി. ജി. ദിനംപ്രമാണിച്ചു ഡൽഹി എ. ഐ. ആർ. നിലയത്തിൽനിന്നു പ്രക്ഷേപണംചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.)

ണ്ടാവാം. യുദ്ധത്തിൽ ഒരു കൈ നഷ്ടപ്പെട്ടു് കാലിൽ മുറിവുകളേററ ഒരു ശാസ്ത്രജ്ഞൻെറ കാര്യം പ്രശസ്തനായ ഒരു ലണ്ടൻ ഡോക്ടർ പറയാറുണ്ടു്. 30—ാമത്തെ വയസ്സിൽ ആ യുവാവിൻെറ തല അകാലികമായി നരച്ചു. അങ്ങനെയിരിക്കെ ആ യുവാവു് പ്രണയബദ്ധനായി. അതോടെ, തലമുടി വീണ്ടും കറുത്തു. മുഖത്തുനിന്നു് വാർദ്ധക്യഭാവം നീങ്ങിത്തുടങ്ങി, കണ്ണുകളിൽ ഒരു പുതിയ പ്രകാശം. ആരോഗ്യം വീണ്ടു കിട്ടി.

ഒരു സ്നേഹിതൻ തെരക്കി. "ഇതെന്തുപററി?"

"എൻെറ ജീവിതം ആനന്ദപ്രദമാണു്. എൻെറ ഭാര്യയും ഞാനും പരസ്പരം സ്നേഹിക്കുന്നു.—ആഴമേറിയ വിധത്തിൽ."

ജീവിതത്തെപ്പററി അടുത്തറിവുള്ളവർക്കു് സ്നേഹത്തിൻെറ കഴിവുകളെപ്പററിയും അറിയാം. "സ്നേഹം മരണത്തെപ്പോലെ സുശക്തമാണെന്നും, പല വെള്ളങ്ങൾക്കു് സ്നേഹാഗ്നിയെ കെടുത്തുന്നതിനോ വെള്ളപ്പൊക്കങ്ങൾക്കു് അതിനെ മുക്കിക്കളയുന്നതിനോ സാദ്ധ്യമല്ലെന്നും" ഹിബ്രു വേദഗ്രന്ഥങ്ങൾ പറയുന്നു. സ്നേഹം സംതൃപ്തിയും ആനന്ദവും കൊണ്ടുവരുന്നു; വിദ്വേഷമോ ദുരിതം വരുത്തുന്നു. സ്നേഹം സുഖപ്പെടുത്തുന്നു; വിദ്വേഷമാകട്ടെ, കൊന്നു നശിപ്പിക്കുന്നു.

*    *    *

അർബ്ബുദരോഗത്തെപ്പററി 45 വർഷം പഠനം നടത്തീട്ടുള്ള ഡോ. ഗ്രഫിത്ത് ഇവാൻസ് അടുത്തയിടെ ഇപ്രകാരം പ്രസ്താവിച്ചു: "പ്രശ്നത്തിൻെറ മാനസികവശം—രോഗിയുടെ മനസ്സ്—മിക്ക ഗവേഷകരും അവഗണിക്കുന്നുവെന്നെനിക്കു തോന്നുന്നു. പിത്തനീരിലുള്ള രാസവികാരം അസന്തുഷ്ടികൊണ്ടുണ്ടാകാമെന്നു് ലബോറട്ടറിയിൽ തെളിയിക്കപ്പെട്ടിട്ടുണ്ടു്.

മനസ്സിലെ അസന്തുഷ്ടിയും സംഘട്ടനവും പിത്തനീരിനെ രൂപാന്തരപ്പെടുത്തി. 'മെത്തിക്കോൾ ആന്ത്രിൻ' എന്നൊരുവക ദ്രാവകങ്ങളെ ഉല്പാദിപ്പിക്കുന്നു. ഈ ദ്രാവകമാണു് അർബ്ബുദത്തിനു നിദാനമെന്നു തെളിയിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്. നിങ്ങൾ അസ്വസ്ഥരാകുമ്പോൾ, തലച്ചോറിനോടു ബന്ധപ്പെട്ട പിററ്യൂട്ടറി ഗ്രന്ഥിയും അസ്വസ്ഥമാവുകയും അതോടെ ശരീരത്തിൻെറ പ്രവൎത്തനം സുഗമമാക്കിത്തീർക്കുന്ന മററു ഗ്രന്ഥികളെ നിയന്ത്രിക്കുന്ന ജോലി വേണ്ടപോലെ നിർവ്വഹിക്കപ്പെടാതെ വരുകയും ചെയ്യും. കോശ (സെൽ)ങ്ങൾ മാറി പകരം കോശങ്ങൾ നിർമ്മിച്ചുകൊണ്ടിരിക്കുന്ന പ്രക്രിയ താറുമാറിലാകും. അങ്ങനെ താറുമാറിലാകുന്ന കോശങ്ങളാണു് അർബ്ബുദത്തിനു നിദാനം."

ജീവിതാനന്ദവും സ്നേഹവും ശരീരകോശങ്ങളുടെ വളർച്ചയെ നിയന്ത്രണാധീനമാക്കി സൂക്ഷിക്കുന്നതിനു സഹായകമാണെന്നു് സർ ഹെനിജ് ഒഗിൾവി പ്രസ്താവിക്കുന്നു. "ആനന്ദത്തോടെ ജീവിക്കുന്ന ഒരു മനുഷ്യനു് ഒരുനാളും അർബ്ബുദം പിടിപെടുകയില്ല."

———

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1 ശമുവേൽ 17;48–51

ദാവീദു ഫെലിസ്ത്യനെ കൊന്ന സംഭവത്തിൽ നിന്നും നമുക്കു പല പാഠങ്ങൾ പഠിക്കുവാനുണ്ടു്. ഫെലിസ്ത്യൻ അവൻെറ ഭീമമായ ശരീരബലത്തിലും ആയുധങ്ങളിലും ആശ്രയിച്ചു. എന്നാൽ ദാവീദിൻെറ ഏക ആശ്രയം ദൈവത്തിലായിരുന്നു. ദൈവത്തിൻെറ സഹായമുണ്ടെങ്കിൽ നിസ്സാരമായ ഒരു കവിണയും കല്ലുംകൊണ്ടു് ഫെലിസ്ത്യനെ തോല്പിക്കാമെന്നു് അവൻ വിശ്വസിച്ചു. ഫെലിസ്ത്യൻ തിരിഞ്ഞു വരുന്നതിനു മുമ്പായി ദാവീദു് വിജയം വരിച്ചു. നമ്മെ വിജയിപ്പിക്കണമെന്നു് ദൈവം നിശ്ചയിപ്പാൻ ഒരു ഞൊടിയിടയിൽ സാധിക്കാവുന്ന ഒരു കാര്യമാണതു്: "അവൻ വിളിക്കുന്നതിനു മുമ്പായി ഞാൻ ഉത്തരമരുളും" കാര്യക്ഷമമായ പ്രവൎത്തനത്തിനു തടസ്സമുണ്ടാകത്തക്കവണ്ണം സംഘടനകളെ വർദ്ധിപ്പിക്കാതിരിക്കാൻ സഭ ശ്രദ്ധിക്കേണ്ടതാണു്. ലോകത്തോടുള്ള പോരാട്ടത്തിൽ വിശ്വാസമാണു് ആവശ്യമായിട്ടുള്ളതു്. "സൈന്യത്താലല്ല, ശക്തിയാലുമല്ല, എൻെറ ആത്മാവിനാലത്രേ എന്നു സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു" (സെഖര്യാവു 4;6) നമ്മുടെ സമരങ്ങളിൽ ദൈവത്തിൻെറ ആത്മാവിനെയും ആത്മീയ ആയുധങ്ങളെയും മാത്രമാണോ നാം അവലംബിക്കുന്നതു്?

ചൊവ്വാ. 1 ശമുവേൽ 18:1—5

വിശ്വാസത്തിൻെറ സേവനത്തിനു ജീവിതത്തിൽ പ്രതിഫലം ലഭിക്കാതിരിക്കയില്ല. ആ പ്രതിഫലങ്ങൾ എപ്പോഴും നാം ആഗ്രഹിക്കുന്നവയോ പ്രതീക്ഷിക്കുന്നവയോ ആയിരിക്കയില്ല. എന്നാൽ അവ എന്തു തന്നെ ആയാലും നാം സന്തുഷ്ടിയോടെ സ്വീകരിക്കണം. പ്രവൎത്തിക്കാൻ തുടങ്ങുമ്പോൾ മുതൽ നാം പ്രതിഫലത്തിൽ ദൃഷ്ടി പതിക്കുന്നതു ശരിയല്ല, പ്രതിഫലേച്ഛ കൂടാതെയായിരിക്കണം നമ്മുടെ പ്രവൃത്തി. എന്നാൽ പ്രതിഫലം വന്നു ചേരുന്നെങ്കിൽ നാം അതിനെ തുച്ഛമാക്കാതെ കൃതജ്ഞതാപൂർവ്വം സ്വീകരിക്കണം. ദാവീദു അങ്ങനെയാണു് ചെയ്തതു്. ഫെലിസ്ത്യനെ കൊന്നതിൻെറ ഫലമായി ദാവീദിനു് ഒരാത്മസുഹൃത്തിനെയും ചുമതലയുള്ള ഒരുദ്യോഗവും ലഭിച്ചു. ഈ പ്രതിഫലങ്ങൾ കൊണ്ടു ദാവീദുമതിമറന്നു പോയില്ല. അവയെ ബുദ്ധിപൂർവ്വം വിനിയോഗിക്കുകയും അവയെ കൂടുതൽ സേവനത്തിനു മുഖാന്തരമാക്കുകയും ചെയ്തു. പ്രതിഫലങ്ങളെ ശരിയായി സ്വീകരിക്കേണ്ട വിധമാണു് നാമിവിടെ കാണുന്നതു്. "നല്ലവനും വിശ്വസ്തനുമായ ദാസനേ, നീ അല്പത്തിൽ വിശ്വസ്തനായിരുന്നു: ഞാൻ നിന്നെ അധികത്തിൽ വിചാരകനാക്കും" വിശ്വസ്തസേവനത്തിനു ലഭിക്കുന്ന ഏററവും വലിയ പ്രതിഫലം കൂടുതൽ സേവനത്തിനുള്ള അവസരവും പ്രാപ്തിയുമാണു്.

ബുധൻ. 1 ശമുവേൽ 18.6–9

വിശ്വാസത്തിൻെറ വീരകൃത്യങ്ങൾ സ്നേഹിതന്മാരെ സമ്പാദിക്കുന്നതുപോലെ ശത്രുക്കളെയും സമ്പാദിക്കും. അസൂയയാണു് പലപ്പോഴും ശത്രുക്കളെയുളവാക്കുന്നതു്. അസൂയപ്പെടുന്നതു് ഒരിക്കലും ശരിയല്ല, അസൂയയ്ക്കു പാത്രമാകുന്നവർ വളരെ ജാഗ്രതയുള്ളവരായിരിക്കണം. ദാവീദു് ശൗലിൻെറ അസൂയയ്ക്കു പാത്രമായി. എങ്കിലും കരുതലോടും ക്ഷമയോടും കൂടി പെരുമാറിയതിനാൽ പല വിഷമഘട്ടങ്ങളെയും തരണം ചെയ്യുവാൻ ദാവീദിനു കഴിഞ്ഞു. മററുള്ളവർക്കുണ്ടാകുന്ന നന്മയിലും ഉയർച്ചയിലും

അസൂയപ്പെടാതെ ആഹ്ളാദിക്കുവാൻ നാം പഠിക്കണം. എന്നാൽ നാം മററുള്ളവരുടെ അസൂയയ്ക്ക് അർഹരായിത്തീരുന്ന പക്ഷം അതിൽ ആഹ്ളാദിക്കരുത്. നാം കൂടുതൽ വിനയപ്പെടുകയാണ് വേണ്ടത്. ആത്മപ്രശംസയിലകപ്പെടാതെ വിനീതസേവനം ചെയ്തു മുമ്പോട്ടു പോയാൽ നമ്മുടെ ഉയർച്ച അനുഗ്രഹകരമായിത്തീരും.

വ്യാഴം. സങ്കീർത്തനം 27:1—6

ജീവിതം സുഗമവും വിജയകരവുമായിരിക്കുന്ന ഘട്ടങ്ങളിലാണ് നാം കൂടുതൽ ജാഗ്രതകരായിരിക്കേണ്ടതു്. കാരണം, അവയാണ് കൂടുതൽ ആപൽക്കരമായ ഘട്ടങ്ങൾ. ക്രിസ്തീയ ജീവിതത്തിൽ നാം പിന്നോക്കം പോകുവാൻ ഇടയുള്ളതു് അപ്പോളാണ്. ഇങ്ങനെ സംഭവിക്കണമെന്നില്ല: എന്നാൽ നമ്മുടെ വിജയത്തിനുള്ള കാരണം നമ്മുടെ കഴിവുകളും സാമത്ഥ്യവുമാണെന്നു് നാം വിചാരിക്കുന്ന പക്ഷം ഇങ്ങനെ സംഭവിക്കാതിരിക്കയില്ല. ദാവീദിൻെറ ചില വിജയങ്ങളെക്കുറിച്ച നാം ചിന്തിക്കയുണ്ടായി. വിജയം ദാവീദിനെ വഴിതെററിക്കാഞ്ഞതു്, അതിനുള്ള കാരണം ദൈവമാണെന്നുള്ള വിശ്വാസമൂലമാണ്. ഭാവിയേക്കുറിച്ചു യാതൊരു ഭയവും അദ്ദേഹത്തിനുണ്ടായില്ല: ദാവീദിൻെറ ഏററവും വലിയ ആഗ്രഹവും ആനന്ദവും "യഹോവയുടെ മനോഹരത്വം കാണ്കയും അവൻെറ മന്ദിരത്തിൽ ധ്യാനിക്കുകയും" ആയിരുന്നു. അതായിരുന്നു അവൻെറ അടിസ്ഥാനം. നമ്മുടെ ആനന്ദത്തിൻെറ ഉറവയും ശക്തികേന്ദ്രവും ദൈവമാണോ?

വെള്ളി സങ്കീർത്തനം 6:1- 10

നാം ക്രിസ്ത്യാനികളായതുകൊണ്ടു ജീവിതം എപ്പോഴും എല്ലാ വിധത്തിലും സുഖകരവും സുരക്ഷിതവുമായിരിക്കുമെന്നു പ്രതീക്ഷിക്കേണ്ടതില്ല. എല്ലാവരുടെയും ജീവിതം സുഖദുഃഖസമ്മിശ്രമാണ്. ചിലപ്പോൾ സന്തോഷമാണെങ്കിൽ ചിലപ്പോൾ ഈ സങ്കീർത്തനത്തിൽ വിവരിച്ചിട്ടുള്ളതുപോലെ ദുഃഖമായിരിക്കും നമ്മുടെ അനുഭവം. ശരീരത്തിൻെറയോ മനസ്സിൻെറയോ രോഗം നമ്മെ അതിവേദനയിലും അരിഷ്ടതയിലും ആഴ്ത്തിയെന്നു വരാം. അപ്പോൾ ജീവിതം അന്ധകാരമയമായി നമുക്കു തോന്നിയേക്കാം. എന്നാൽ ദൈവം നമ്മെ ഒരിക്കലും ഉപേക്ഷിക്കയില്ല. നമ്മുടെ പ്രാത്ഥന ദൈവം കേൾക്കും. രോഗവും ദുഃഖവുമെല്ലാം നമ്മുടെ പാപത്തിനു ദൈവത്തിൽനിന്നുള്ള ശിക്ഷയാണെന്നു നാം വിചാരിക്കരുതു്. നാം ക്ഷമയോടുകൂടി ദൈവവിശ്വാസം വിടാതെ മുമ്പോട്ടു പോകണം. പ്രാത്ഥനയിൽ പ്രത്യാശ കണ്ടെത്തുവാൻ നാം ശ്രമിക്കണം. അപ്പോൾ ദൈവത്തിൻെറ സമാധാനം നമുക്കു ലഭിക്കാതിരിക്കയില്ല.

ശനി. 1 ശമുവേൽ 22:1—4

അസംതൃപ്തരായ നാനൂറു പേർ ഒരു ഗുഹയിൽ താമസിച്ചുകൊണ്ടു് സ്വന്ത രാജ്യത്തിനെതിരായി കുഃറിയാലോചന നടത്തുന്നതു് ആ രാജ്യത്തിനു ആപൽക്കരമായ ഒരു കാര്യമാണ്. ദാവീദിനെപോലെ നല്ലവനായ ഒരാളിൻെറ നേതൃത്വം അവർക്കു ലഭിച്ചില്ലായിരുന്നെങ്കിൽ അവർമൂലം രാജ്യത്തിനു അപകടം സംഭവിക്കുമായിരുന്നു. അസംതൃപ്തരായ ഈ നാനൂറു പേരെ നയിക്കേണ്ട പ്രയാസമേറിയ ചുമതലയും ഗുഹയിലെ ജീവിതവും ദാവീദിനെ കുറേക്കൂടി നല്ല ഒരു നേതാവാക്കിത്തീർത്തു. മഹാന്മാരായ ആളുകൾ പ്രയാസങ്ങളിൽകൂടെയാണ് പല നല്ല പാഠങ്ങൾ പഠിക്കുന്നതു്. മരുഭൂമിയിലെ ജീവിതം മോശയുടെ സ്വഭാവം കരുപ്പിടിപ്പിക്കുവാൻ സഹായിച്ചു. പ്രയാസങ്ങൾ അനുഭവിച്ചു് പാകത വരാത്ത ഒരാൾക്കു് ഉയന്ന സ്ഥാനമലങ്കരിക്കുവാനുള്ള യോഗ്യത ലഭിക്കുന്നതല്ല. നമ്മുടെ പ്രയാസങ്ങളെ നാം എങ്ങനെ അഭിമുഖീകരിക്കുന്നു എന്നുള്ളതിനെ ആശ്രയിച്ചിരിക്കും നമ്മുടെ ഭാവി. കയ്പുള്ള മനോഭാവത്തോടും അസംതൃപ്തിയോടും കൂടി ജീവിക്കുന്നവക്കു് യാതൊരു പുരോഗതിയും ഉണ്ടാകുന്നതല്ല. അന്ധകാരത്തിലും വെളിച്ചത്തിലും ഒരുപോലെ കർത്താവിനെ അനുഗമിക്കുകയാണു് സൗഭാഗ്യം.

ഞായർ. റോമർ 6;19—23

ഒരു മനുഷ്യൻെറ വേലയനുസരിച്ചാണ് കൂലിയും ശമ്പളവും കണക്കാക്കുന്നതു്. എങ്കിലും ചിലക്കു് അവർ അർഹിക്കുന്ന കൂലി കിട്ടുന്നില്ല. മററു ചിലക്കു് അർഹിക്കാത്ത പ്രതിഫലം ലഭിക്കുകയും ചെയ്യുന്നുണ്ടു്. കൂലി സംബന്ധിച്ചു വളരെ അതൃപ്തിക്കു ഇടയായിട്ടുണ്ടു്. കുററം ചെയ്യുന്നവക്കു നൽകുന്ന ശിക്ഷയും മേൽ പ്രസ്താവിച്ചതുപോലുള്ള ചില കണക്കു കൂട്ടലുകളെയും നിയമങ്ങളെയും ആശ്രയിച്ചാണിരിക്കുന്നതു്. എന്നാൽ ദൈവത്തിനു മനുഷ്യരോടുള്ള സമീപനം ഇങ്ങനെയുള്ള കണക്കു കൂട്ടലിൻെറ അടിസ്ഥാനത്തിലല്ല. ദൈവം മനുഷ്യൻെറ അർഹത നോക്കാതെയും കണക്കു കൂട്ടാതെയും ഉദാരമായും സൗജന്യമായും തൻെറ ദാനങ്ങൾ മനുഷ്യൻെറ മേൽ വർഷിക്കുന്നു.

# ദൈവദർശനവും ക്രിസ്തീയ കൂട്ടായ്മയും

(എം. തൊമ്മൻ)

"അവർ ദൈവത്തെ കണ്ടു ഭക്ഷണപാനീയങ്ങൾ കഴിച്ചു." (പുറപ്പാടു് 24: 11)

യിസ്രായേൽ മക്കൾ മിസ്രയിം ദേശത്തുനിന്നു പുറപ്പെട്ടു് മൂന്നു മാസമായപ്പോൾ അവർ സീനായ് മരുഭൂമിയിലെത്തി, സീനായ് പർവ്വതത്തിനെതിരെ പാളയമടിച്ചു താമസിച്ചു. അവിടെനിന്നു വാഗ്ദത്തദേശത്തേക്കുള്ള അവരുടെ പ്രയാണം അതീവ ദുർഘടകരവും അവരുടെ ഭാവി അനിശ്ചിതവും അന്ധകാരമയവുമായിരുന്നു. വാഗ്ദത്തദേശത്തു ചെന്നെത്തുവാൻ കഴിയുമോ? അതോ അവർ മരുഭൂമിയിൽവച്ചുതന്നെ നശിച്ചുപോകുമോ? എന്നിങ്ങനെയുള്ള ഭയാനകമായ സംശയങ്ങൾ അവരെ അലട്ടിയിരുന്നു. എന്നാൽ ഒരു കാര്യത്തേക്കുറിച്ചു് അവർക്കു് ഉറപ്പുണ്ടായിരുന്നു. ദൈവത്തിന്റെ സാന്നിദ്ധ്യവും നടത്തിപ്പും അവരോടുകൂടെ ഉണ്ടെന്നുള്ളതു തന്നെ. യിസ്രായേൽജനത്തിന്റെ പ്രമാണികളായ മോശയും അഹരോനും മൂപ്പന്മാരും സീനായ് പർവ്വതത്തിൽ കയറിച്ചെല്ലുകയും അവിടെ വച്ചു് അവർക്കു ദൈവത്തിന്റെ പ്രത്യേക ദർശനം ഉണ്ടാകുകയും ചെയ്തു. "അവർ ദൈവത്തെ കണ്ടു" എന്നാണു് എഴുതിയിരിക്കുന്നതു്.

ഇതിന്റെ അർത്ഥം എന്താണു്? ദൈവത്തെ നോക്കുന്നവൻ മരിക്കും എന്നു പഴയനിയമത്തിൽ തന്നെ പറഞ്ഞിട്ടില്ലേ? "ഒരുത്തനും ഒരു നാളും ദൈവത്തെ കണ്ടിട്ടില്ല" എന്നു പുതിയ നിയമവും പറയുന്നില്ലേ? ഇഹലോകജീവിതത്തിൽ ദൈവത്തെ മുഖാമുഖമായി കാണുക സാദ്ധ്യമല്ല എന്നുള്ള പരമാർത്ഥം നമുക്കെല്ലാവർക്കും അറിവുള്ളതല്ലേ? ഇതെല്ലാം ഒരുവിധത്തിൽ ശരിയാണു്. എന്നാൽ അതേസമയംതന്നെ നമ്മുടെ എല്ലാവരുടെയും ജീവിതത്തിൽ ദൈവം നമ്മോടു വളരെ അടുത്തു വന്നിട്ടുള്ളതായി അനുഭവപ്പെട്ടിട്ടുള്ള സന്ദർഭങ്ങൾ ഉണ്ടായിട്ടില്ലേ? ദൈവത്തിന്റെ സാന്നിദ്ധ്യബോധം ഏററവും വലിയ ഒരു യാഥാർത്ഥ്യമായി ഇങ്ങനെയുള്ള അവസരങ്ങളിൽ നമുക്കു തോന്നിയിട്ടില്ലേ? നാം ദൈവത്തെ കണ്ടു എന്നു പറഞ്ഞാൽ അതു് ഒരിക്കലും ഒരു വ്യാജപ്രസ്താവന ആയിരിക്കയില്ല.

ഇംഗ്ലണ്ടിൽ ലോർഡ് മൊയ്നിഹൻ എന്ന പേരോടുകൂടി വലിയ ശസ്ത്രക്രിയാ വിദഗ്ദ്ധനായ ഒരു ഡോക്ടർ ഉണ്ടായിരുന്നു. വളരെ അധികം ഡോക്ടറന്മാരുടെ സാന്നിദ്ധ്യത്തിൽ വിഷമമേറിയ ഒരു ഓപ്പറേഷൻ നടത്തുവാൻ ഒരിക്കൽ അദ്ദേഹം ക്ഷണിക്കപ്പെട്ടു. ഇത്ര വലിയ ഒരു കൂട്ടം ആളുകളുടെ മദ്ധ്യത്തിൽവച്ചു് ഓപ്പറേഷൻ നടത്താൻ സാധിച്ചതെങ്ങനെയാണെന്നു് പിന്നീടൊരാൾ പറഞ്ഞു: "ഞാൻ ഓപ്പറേഷൻ നടത്തുമ്പോൾ മൂന്നു പേർ മാത്രമാണു് സന്നിഹിതരായിരിക്കുന്നതു്. രോഗിയും ഞാനും". അപ്പോൾ രണ്ടുപേർ മാത്രമേ ആകുന്നുള്ളല്ലോ എന്നു പറഞ്ഞപ്പോൾ "മൂന്നാമൻ ദൈവമാണു്" എന്നു ഡോക്ടർ മറുപടി പറഞ്ഞു. ഇങ്ങനെയുള്ള നിരന്തരവും ദൃഢതരവുമായ ദൈവസാന്നിദ്ധ്യബോധമുള്ള ഒരാളിനു് താൻ ദൈവത്തെ കണ്ടു എന്നു പറയരുതോ? ജീവിതത്തിൽ ഒരു മനുഷ്യനു് ഉണ്ടാകാവുന്നതിൽവച്ചു് ഏററവും വിലയേറിയ അനുഭവമാണിതു്. നമ്മുടെ വേലയിൽ ഒരിക്കലും ദൈവസാന്നിദ്ധ്യത്തിന്റെ പ്രകാശം നമുക്കു് അനുഭവപ്പെടുന്നില്ലെങ്കിൽ അതിനേക്കാൾ ശോചനീയമായ ഒരവസ്ഥയില്ല. എന്നാൽ ദൈവത്തെ കാണുന്ന അനുഭവം—ദൈവത്തിൽനിന്നുള്ള അനുഗ്രഹങ്ങൾ പ്രാപിച്ചു് ദൈവസാന്നിദ്ധ്യബോധത്തോടുകൂടി ജീവിക്കുന്ന അനുഭവം—ജീവിതത്തിനു് അതിന്റേതായ ഒരു ആഴവും ഉറപ്പും ശ്രേഷ്ഠതയും പ്രദാനം ചെയ്യുന്നു. അതായിരുന്നു സീനായ് മരുഭൂമിയിൽ യിസ്രായേല്യർക്കുണ്ടായ അനുഭവം. വേദപുസ്തകം ഉല്പത്തിപ്പുസ്തകം മുതൽ വെളിപാടുവരെ ഇങ്ങനെ ദൈവത്തെ കണ്ടിട്ടുള്ളവരുടെ അനുഭവത്തിന്റെ ചിത്രീകരണമാണു്.

ഇന്നത്തെ തലമുറയ്ക്കു ഏററവും ആവശ്യമായിട്ടുള്ളതു് ദൈവത്തിന്റെ ഒരു പുതിയ ദർശനമാണു്. "ദർശനമില്ലാത്തിടത്തു ജനം നശിക്കുന്നു" എന്നുള്ള വേദവാക്യം പൊതുവേ ലോകത്തെ സംബന്ധിച്ചും പ്രത്യേക സമുദായങ്ങളെ സംബന്ധിച്ചും പരമാർത്ഥമാണു്. ദൈവബോധത്തിന്റെ അഭാവത്തെ മറെറാന്നുകൊണ്ടും പരിഹരിക്കാവുന്നതല്ല. വിദ്യാഭ്യാസവും സാമ്പത്തികസംവിധാനവും അന്താരാഷ്ട്രീയ സമാധാനവും മനഃശാസ്ത്രവും എല്ലാം നമുക്കാവശ്യമാണു്. എന്നാൽ അവയൊന്നും മനുഷ്യന്റെ അരിഷ്ടാവസ്ഥയ്ക്കു് സ്ഥിരപരിഹാരം കൈവരുത്തുകയില്ല. ദൈവത്തിനായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിലല്ലാതെ സമാധാനം കണ്ടെത്തുകയില്ല.

"അവർ ദൈവത്തെ കണ്ടു ഭക്ഷണപാനീയങ്ങൾ കഴിച്ചു" എന്നുള്ള വേദവാക്യം അല്പം വിചിത്രമായി തോന്നാം. അവർ ദൈവത്തെ കണ്ടു ഭയപ്പെട്ടോടിയെന്നോ ലജ്ജിതരായി എന്നോ അല്ലെങ്കിൽ തലകുനിച്ചു വന്ദിച്ചു എന്നോ പറഞ്ഞിരുന്നെങ്കിൽ മനസ്സിലാക്കുവാൻ എളുപ്പമായിരുന്നു. എന്നാൽ അവർ ദൈവത്തെ കണ്ടിട്ടു തിന്നുകയും കുടിക്കുകയും ചെയ്തു എന്നു പറഞ്ഞിട്ടുള്ളതിന്റെ അർത്ഥമെന്തായിരിക്കാം? അന്യോന്യം പൊരുത്തമില്ലാത്ത രണ്ടാശയങ്ങളെ കൂട്ടിച്ചേർത്തതിന്റെ സാരമെന്താണു്? ചിന്തിച്ചുനോക്കുന്നപക്ഷം വിശുദ്ധ കുർബ്ബാന അനുഭവിക്കുന്ന ഓരോ അവസരത്തിലും നാം ചെയ്യുന്നതു് ഇതുതന്നെയല്ലേ? ഒരു പ്രത്യേക രീതിയിൽ ദൈവത്തെ കാണുകയും,

---

മനുഷ്യന്റെ അഹംഭാവം നിമിത്തമോ പാപം നിമിത്തമോ ദൈവത്തിന്റെ വില തീരാത്ത ചില ദാനങ്ങളെ അവൻ സ്വീകരിക്കുന്നില്ല. യേശുക്രിസ്തുവിൽ എല്ലാവർക്കുമായി ദൈവം വാഗ്ദാനം ചെയ്തിട്ടുള്ള നിത്യജീവൻ അങ്ങനെയുള്ള ദാനമാണു്. വിനയത്തോടും അനുതാപത്തോടും കൂടി ദൈവത്തിന്റെ വർണ്ണിക്കാവതല്ലാത്ത ദാനമായ യേശുക്രിസ്തുവിനെ സ്വീകരിക്കുന്നു. അങ്ങനെ പാപത്തിന്മേലുള്ള ജയവും നിത്യജീവനും പ്രാപിക്കുവാൻ നമുക്കിടയാകട്ടെ.

—0—

സഭാംഗങ്ങളോടൊരുമിച്ചു ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുന്ന അനുഭവമല്ലേ നമുക്കുണ്ടാകുന്നതു? ഉയത്തെഴുന്നേററ ക്രിസ്തു തിബെര്യാസ് കടൽപ്പുറത്തുവച്ചു ശിഷ്യന്മാരെ കണ്ടെത്തിയപ്പോൾ സംഭവിച്ചതെന്താണ്? അവർ കർത്താവിനെ കണ്ടു് തിരിച്ചറിയുകയും അവൻ അവരെ ഭക്ഷണത്തിനു ക്ഷണിക്കുകയും ചെയ്യുന്നു.

ദൈവത്തെ കണ്ട യിസ്രായേൽക്കാർ ഭക്ഷിക്കുകയും കുടിക്കുകയും ചെയ്തു എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു നാം മനസ്സിലാക്കേണ്ട ഒന്നുരണ്ടു പ്രധാനസംഗതികളുണ്ടു്. ഒന്നാമതായി, അവർ കണ്ട ദൈവത്തിന്റെ സ്വഭാവത്തെ നമുക്കു മനസ്സിലാക്കാം. ദൈവത്തെ സ്നേഹമുള്ള ഒരു ദൈവമായി അവർ അറിഞ്ഞു തുടങ്ങി. ദൈവത്തിന്റെ സാന്നിദ്ധ്യത്തിൽ ഭക്ഷണം കഴിക്കുന്നതുപോലെ സാധാരണ ജീവിതവൃത്തിയിലുൾപ്പെട്ട കാര്യങ്ങൾ അനുവദനീയവും യോഗ്യവും ആയി അവർ കരുതി. യേശുക്രിസ്തുവിലുള്ള ദൈവത്തിന്റെ പരിപൂർണ്ണ സ്നേഹത്തിന്റെ വെളിപാടു അന്നവർക്കു ലഭിച്ചിട്ടില്ലായിരുന്നെങ്കിലും ആ വലിയ സത്യത്തിന്റെ ഒരു നിഴൽ അവരുടെ അനുഭവത്തിൽ വീശിയതായി കണക്കാക്കാം "എന്റെ ശത്രുക്കളുടെ മുമ്പിൽ നീ എനിക്കു് വിരുന്നൊരുക്കുന്നു" എന്നു സങ്കീർത്തനക്കാരൻ പാടി.

രണ്ടാമതായി, ദൈവത്തെ കണ്ട അനുഭവം യിസ്രായേൽക്കാർക്കു അന്യോന്യമുള്ള ഒരു പുതിയ കൂട്ടായ്മയും ഐക്യവും സാദ്ധ്യമാക്കിത്തീർത്തു. ഒരുമിച്ചു ഭക്ഷണം കഴിക്കുന്നതു് പുരാതനകാലത്തു് ഐക്യമത്യത്തിന്റെ ഒരു പ്രതീകമായിരുന്നു. ദൈവത്തെ കണ്ട യിസ്രായേൽക്കാർ അന്യോന്യമുള്ള സ്നേഹബന്ധത്തിൽ ആ അനുഭവത്തെ പ്രകടമാക്കി. ശരിയായ ദൈവാനുഭവം ഉണ്ടാകുന്നിടത്തെല്ലാം സംഭവിക്കുന്ന ഒരു കാര്യമാണിതു്.

ഇന്നു ക്രിസ്ത്യാനികളായ നാം ലോകത്തിനു നൽകേണ്ട ഏററവും വലിയ സാക്ഷ്യം ദൈവദർശനത്തിന്റെയും അതിന്റെ ഫലമായിട്ടുണ്ടാകുന്ന ക്രിസ്തീയ കൂട്ടായ്മയുടെയും അനുഭവ സാക്ഷ്യമാണു്. അതാണു് ലോകത്തിനു ഇന്നേററവും ആവശ്യമായിട്ടുള്ളതും.

---

# NEW CLOTHES

**Rev. Fr. C. F. Ash**

***"But someone will ask, "How are the dead raised? With what kind of body do they come?" You foolish man! What you sow does not come to life unless it dies. And what you sow is not the body which is to be, but a bare kernel, perhaps of wheat or of some other grain. But God gives it a body as He has chosen, and to each kind of seed its own body. For not all flesh is alike·········There are celestial bodies, and there are terrestrial bodies·········" (I Corinthians, chapter 15, vv. 35-40—RSV)—"I believe in the Resurrection of the Body"—(Apostles Creed)***

"Well, of course, that doesn't mean exactly what it says, does it"? That is what quite a number of people would say about this 'article' in the Apostles' Creed.

But the Creed *does* mean exactly what it says in the words—"the Resurrection of the Body". The word 'Resurrection' is one of the most important of all the words used in the Christian religion. Everyone knows that Easter is the greatest of all the Christian festivals, and it is the greatest because it commemorates the central belief of Christians —that Christ rose from the dead. St. Paul says that if Christ is not risen then our preaching is vain, that our faith also is vain.

The word 'Resurrection' is really quite simple and straight-forward. It comes from a Greek word which means 'rising up', a 'standing up', or 'setting up'. The word could be used of getting up in the morning or of rising up from sleep But in the New Testament it means *rising from death*, and nearly always refers to Christ's rising from the grave.

**What is the Body**

But it is the word 'Body' which presents the real difficulty, and about which there is so much misunderstanding. The idea of the resurrection of our own bodies is a difficult one to work out. If you go to the Tate Gallery in London you will find a huge picture devoted to this subject by a modern artist, Stanley Spencer. (It is of special interest to me as the artist is a native of the village in which I myself was born). This picture has aroused a great deal of attention and criticism. It depicts the bodies of bygone inhabitants of the village rising from their graves in the village Church-yard. Out of the graves are popping up the bodies of those who had been buried in them; they all are wearing the same clothes as they wore in their life here on earth. Their rather grotesque arms and legs have given rise to further criticism.

Now this kind of picture of the resurrection of the body is quite *fantastic*. Leaving out the problem of the clothes, we still wonder how the resurrection of the body could possibly be a fact! How, for instance, could all the particles of matter that had composed a body be brought together again after the body had rotted away? There is only a small heap of ashes left at any rate! How then, can we continue to speak of belief in the resurrection of the body?

Well, *what* is the 'Body'? The body is an integral element of personality, but it is *not* 'the personality'. In other words, your body is not you! "You" are much more than the physical particles of which your body is composed. Those particles, the physicists tell us, change every seven years, so there is *no material identity* between your body now and your body seven years ago. But it is none the less the same body! The Body can be compared to a river; the river remains the same whilst the water constantly changes. So there seems to be about the body a Principle of Identity, which is quite independent of its physical constituents. This thought may help us to understand how God can raise the body laid in the grave without reassembling the physical particles of which the body was composed at the time of death.

**St. Paul's Teaching**

We must look at what Holy Scripture has to teach us in this connection. St. Paul in two places teaches very impressively 'the Resurrection of the Body'. This he does by two figures of speech. In 1 Corinthians, 15:35-49 (part of which we have taken as our text), he answers the questions of some people in his own day who wanted to know in what form were the dead raised, and with what kind of bodies did they come? He takes the analogy of a *seed*. It is put into the ground where it dies, but in due time it rises again, and it rises with a very different body from that with which it was sown. The

...g· M· 5268 ...No· 489



seed is dissolved'; when it rises again there is a vast difference in the body that God gives to it. Yet, in spite of the dissolution it is the same life, the same seed. So it is with us· We may be dissolved by death, we may be changed by Resurrection but it is still "we" who exist·

Then St. Paul refers to another analogy from the world of nature· He reminds us that each separate part of creation has its own body· The body which clothes a fish or a bird is, by God's appointment, not the same kind of body as that which clothes a man. He also reminds us that even amongst the stars and planets there are diversities of bodies· If this variety in bodily material seems quite natural to us, where is the difficulty in conceiving of a body which is made of *spiritual material* which is adapted for the spiritual sphere?

In the spiritual world a body made of such 'earthly materials' as flesh and blood will obviously be out of place and useless. But why should there not be a new kind of body composed of heavenly material?

Now let us refer to another passage of Scripture where St. Paul speaks of the Resurrection Body. In II Corinthians, 5:1-10, he regards the body as merely a tent, a temporary dwelling place in which we sojourn until the day Comes when it is dissolved and we enter into the real abode of our true selves· St· Paul says that he is waiting for the day when God will give him a new body; a spiritual body in which he will still be able, even in the heavenly places, to serve and adore God. (Incidentally, in connection with this passage, 'Clothed upon' has an interesting meaning· In the New Testament 'clothing' *represented* the person whom it adorned. For instance, in the Parable of the Prodigal Son, 'the best robe' was given to him on his return home, representing the fact that he had become a *new* person (a restored son).

To sum up, then, St.Paul's teaching on the Resurrection of the Body: his general meaning is perfectly clear although he knows that he is trying to express the nexpressible, and to describe the indescribable· He teaches that the risen body, although still a body, is yet to be something much better, much finer, and more perfect than the body which we now have· A vitally important fact to note is that his teaching upon our risen hody is based upon what he had heard about the risen Body of our Lord· He and his fellow Christians believed that their Master had really conquerred death in a *unique* way, so that death had no more hold on Him. They did not believe that Christ still existed simply in the realm of *spirits* that, as the old song puts it, "His soul goes marching on"· No; they believed that He had completely overcome the limits of human existence and that He had undeniably shown that He was the Lord of *Life*· To His disciples, Jesus was not a spirit, or a ghost, or a phantom; the complete personality of our Lord was present in His Risen Life. He was visible and had a body, just as he had had when He walked with them in Galilee· Only He was now freed from the limitations of human existence· His Body was *transformed*; it had become a spiritual and glorious body· The Christians of the first generation believed that not only was Jesus the Son of God, the Lord Christ, but that He was also the first-born of many brethren, the Son of Man. In other words, they believed that He had opened for them the way along which they were to go. They too were to share in His Resurrection!

### Practical Application

What then is the *practical application* of the Christian belief in the Resurrection of the Body—what is the relation between Creed and Conduct? Our creed must not be divorced from our living! So we must ask ourselves "What difference does this article in the Apostles' Creed make to me now—in this life?!"

First of all, belief in the Resurrection of the Body, has an important bearing upon our attitude to our bodies in this life. Of course, there are only too many people who pay far too much attention to their bodies, they seem to be living only for the pleasure of them· In reaction to this attitude, some people have gone right to the opposite extreme and have said that we should despise the body! They get confused over such statements as St· Paul makes when he speaks of 'our vile body' or 'the body of our low estate'. He did not mean that the body was disgusting· He could not have meant this because he believed that His Lord and Master became *incarnate* in a human body like everyone else's· But St. Paul did think, as so must we, that the body which we now have is imperfect and limited· In the life to come we shall regard our present earthly body as a humble instrument, not worthy of our real (heavenly) dignity. The body, he says, is 'the temple of the Holy Spirit', and hence Christians *reverence* their bodies, and do not despise them· Our bodies are God's creation and they are given to us to make the best use of them· For this reason athletics and games are most important· Whilst we are in our earthly bodies we are to be preparing for the better, spiritual body, which God waits to give us.

One very important, Christ-given, means of doing all this is to eat the Flesh and drink the Blood of Jesus Christ in the Sacrament of Holy Communion, for "The Body of our Lord Jesus Christ" and "The Blood of our Lord Jesus Christ" is given to "preserve the *body* and soul unto Everlasting Life"· Every time we partake of the Communion of the Body and the Blood of Christ we are fitting 'the body of our humiliation' to be one day a body which is properly fitted to our needs and capacities in the Life of the World to Come.

So as we come to the end of our meditation let us recall the stirring words of an ancient Latin hymn by Thomas a Kempis,

"O how glorious and resplendent,
Fragile body shalt thou be
When endued with such a beauty,
Full of health and strong and free;
Full of vigour, full of pleasure
That shall last eternally".

...*Aikya*..

Printed and ...blished by N. M. Abraham B. A., at theMalayala Manorama Press, Kottayam.